# കേന്ദ്രമന്ത്രി രാജകുമാരി അമൃതകോർ കേരളത്തിൽ

രാജകുമാരിയുടെ കേരളസന്ദർശനം കേരളീയർക്കും രാജകുമാരിക്കും സന്തോഷപ്രദമായിരുന്നു. ക്ഷേത്രപ്രവേശന പ്രക്ഷോഭണകാലത്തു മഹാത്മജിയോടൊപ്പം കേരളത്തിൽ സന്ദർശനം നടത്തിയതിനു ശേഷം ആദ്യമായിട്ടാണു് അവർ ഇപ്പോൾ കേരളത്തിൽ വരുന്നതു്. കേരളത്തിൽ അവർക്കു ഏററവും രുചികരമായി തോന്നിയ പാനീയം കരിക്കുംവെള്ളം (ഇളനീർ) ആണു്. മലയാളമനോരമ സന്ദർശിച്ചപ്പോൾ കരിക്കുംവെള്ളത്തിന്റെ രുചി വിശേഷതയെപ്പററിയും ഗുണത്തെപ്പററിയും അവർ സുദീർഘമായി സംസാരിച്ചു. ഈ നാട്ടിലെ സാധുക്കൾക്കു ഇതു പാനംചെയ്യത്തക്ക വണ്ണം വിലക്കുറവുണ്ടോ എന്നു അവർ അന്വേഷിച്ചു. വില ഒട്ടും കുറവല്ലെന്നു കേട്ടപ്പോൾ അവർക്കു നിരാശയായി. അതിനെത്തുടർന്നു കേരകർഷകർ മുമ്പു അനുഭവിച്ചുകൊണ്ടിരുന്ന അവശതകളെപ്പററിയും അവർ അന്വേഷണം നടത്തി. അമൃതകോർ കരിക്കു കുടിക്കുന്ന ചിത്രമാണു് ഈ പേജിൽ ചേർത്തിരിക്കുന്നതു്.



**ധന്യവാദം.** വല്യവയോവൃദ്ധയായ ഒരു മലയാളി മഹതിയുമായി സംഭാഷണം നടത്തണമെന്നു അവർക്കു ആഗ്രഹം തോന്നി. പക്ഷെ, ആ മലയാളി മഹതിക്കു ഇംഗ്ലീഷോ ഹിന്ദിയോ അറിഞ്ഞുകൂടാ. അവർ ഒരു വിഷമഘട്ടത്തിലെത്തി. ഒടുവിൽ 'ധന്യവാദം' എന്നു കൂപ്പുകൈയോടെ അവർ പറഞ്ഞു. ആ വാക്കു Welcome എന്നതിന്റെ മലയാളമായി കരുതാമെന്നു് രാജകുമാരി സമാധാനിച്ചു.

ആലുവായിലെ ഒരു നേതാവിന്റെ വസതിയിൽ, അവർക്കു് ഒരു ചായസൽക്കാരം ലഭിച്ചു. ജഗ്ഗിൽ നിന്നു ചായ പകർന്നുകൊടുത്തതു സുപ്രസിദ്ധ ക്ഷയരോഗവിദഗ്ദ്ധനായ ഡോ. ബഞ്ചമിൻ ആയിരുന്നു. ജഗ്ഗ് അദ്ദേഹത്തിന്റെ കൈയിൽ നിന്നു താഴെ വീണു തകർന്നുപോയി. അപ്പോൾ ആ വസതിയിലെ ഗൃഹനായിക തമാശയായി "ഈ പുരുഷന്മാരെ എന്തിനു കൊള്ളാം" എന്നു പറഞ്ഞു. അതു കേട്ടു രാജകുമാരി ഇങ്ങനെ പ്രസ്താവിച്ചു. "അതേ, അതു ശരിയാണു്, സ്ത്രീകളുടെ ജോലി ചെയ്യുവാൻ പുരുഷന്മാരെ കൊള്ളുകയില്ല."



രാഷ്ട്രപിതാവായ മഹാത്മജിയുടെ മാർവ്വിടത്തിലേക്കു ജനുവരി 30—ാം നു ഒരു മതഭ്രാന്തൻ വെടിയുണ്ടകൾ വർഷിച്ചു. സമുദായസൗഹാർദ്ദത്തിനും മനുഷ്യത്വത്തിനും വേണ്ടി ആ ലോകഗുരു ജീവൻ ബലിയർപ്പിച്ചു.

# വിഷയവിവരം



## മുഖചിത്രം

എം. എസ്സ്. സുബ്ബലക്ഷ്മി.

# അരുണ

ഗാർഹികമാസിക

എഡിററർ മിസ്സിസ് എ. വി. കളത്തിൽ, മാനേജിങ്ങ് എഡിററർ വറുഗീസ് കളത്തിൽ എം. എ.

| പുസ്തകം 2. | ഫെബ്രുവരി 1952 | ലക്കം 12 |
| --- | --- | --- |

## ഇന്ത്യൻ റിപ്പബ്ലിക്ക്



സ്വന്തവും സ്വാതന്ത്ര്യവുമായ ഒരു ഭരണഘടനയോടുകൂടി നാം ഒരു സ്വതന്ത്രരാഷ്ട്രമായി പ്രഖ്യാപിതമായ ഒരു ദിവസമാണ് ജനുവരി 26. ഇന്ത്യൻ സ്വാതന്ത്ര്യസമരത്തിൽ സജീവമായി പങ്കെടുത്ത നിരവധി നിരപരാധികളെ ബ്രിട്ടീഷ് സാമ്രാജ്യവൈതാളികന്മാർ നിഷ്ക്കരുണം കൊന്നൊടുക്കിയതിന്റെ സ്മാരകദിനമായ അന്നേ ദിവസം റിപ്പബ്ലിക്ക ദിനമായി ആഘോഷിക്കപ്പെടുന്നതു നമ്മുടെ സ്വാതന്ത്ര്യബോധത്തെ ചിരകാലം ഉദ്ദീപ്തിയുണർത്തുവാൻ പര്യാപ്തമാണ്.

നമ്മുടെ സ്വാതന്ത്ര്യസമരം ഇന്നും അവസാനിച്ചിട്ടില്ല. സാർവ്വദേശീയരംഗത്തിൽ ഇന്ത്യയുടെ വ്യക്തിത്വവും സ്വാതന്ത്ര്യവും നിലനിറുത്താൻ ജവഹർലാൽ നെഹ്റു തീവ്രയത്നങ്ങൾ ചെയ്തുകൊണ്ടിരിക്കയാണ്. അതുകൊണ്ടു മാത്രമായില്ല. തന്ത്രബന്ധത്തെ മാത്രം ആശ്രയിച്ചല്ല നമ്മുടെ സ്വാതന്ത്ര്യം നിലനിൽക്കുന്നതു്. നമുക്കു നമ്മുടെ നാട്ടിൽ തന്നെയാണു ശത്രുക്കളുള്ളതു്. ഒന്നാമത്തെ ശത്രു പട്ടിണിയാണ്. വസ്ത്രക്ഷാമം, പാർപ്പിടമില്ലായ്മ മുതലായവയും ഭയങ്കര ശത്രുക്കളാണ്. സാമുദായികത്വം നമ്മുടെ പുരോഗതിക്കു വിലങ്ങുതടിയായി നിൽക്കുന്ന കൊടുംപിശാചാണ്. മുദ്രാവാക്യങ്ങൾക്കു വേണ്ടിയുള്ള വ്യർത്ഥപ്രലപനങ്ങളല്ല പ്രസ്തുത പ്രശ്നങ്ങൾ. നാം ധീരതയോടെ അവയെ നേരിടേണ്ടിയിരിക്കുന്നു.

ഈ പേജിൽ ചേർത്തിരിക്കുന്ന ചിത്രം നോക്കുക. അതു ന്യൂയോർക്കു ഹാർബറിലുള്ള ഒരു സ്വാതന്ത്ര്യപ്രതിമയാണ്. കഴിഞ്ഞ 65 വർഷക്കാലമായി അമേരിക്ക സന്ദർശിച്ചിട്ടുള്ള നിരവധി ജനങ്ങൾക്കു സ്വാതന്ത്ര്യാവേശം നൽകിയ ഒരു പ്രതിമയാണിതു്. അമേരിക്കയ്ക്കു ഫ്രാൻസിലെ ജനത സമ്മാനിച്ച ഈ പ്രതിമ അമേരിക്കയിൽ സ്ഥാപിച്ചതു് 1886 ഒക്ടോബർ 28-ാംനു-യാണ്. 1924 ഡിസംബർ 2-ാംനു- ഇതൊരു ദേശീയസ്മാരക പ്രതിമയായി അമേരിക്കൻ കോൺഗ്രസ് ഔദ്യോഗികമായി പ്രഖ്യാപിച്ചു. അടിമത്വത്തിന്റെ ശൃംഖലകൾ പൊട്ടിച്ചു ഒരു സ്ത്രീ സ്വാതന്ത്ര്യദീപവുമായി എഴുന്നേററുനിൽക്കുന്ന ഈ രൂപം ലോകത്തിലെ സ്വാതന്ത്ര്യപ്രേമികളെ ആകമാനം പുളകം കൊള്ളിച്ചുകൊണ്ടിരിക്കുന്നു.

ഇന്ത്യൻ സ്വാതന്ത്ര്യത്തെപ്പററി സ്മരിക്കുമ്പോൾ മററു രാജ്യങ്ങളെപ്പററിയും നാം സ്മരിക്കേണ്ടതാണ്. എല്ലാ രാജ്യങ്ങളിലെയും ജനങ്ങളുടെ സ്വാതന്ത്ര്യസമരങ്ങളുടെ മുമ്പാകെ ഭാരതീയജനങ്ങൾ കൂപ്പുകൈ സമർപ്പിക്കുന്നു.

## ഫാദർ യൂഹാനോൻ മെമ്മോറിയൽ ബാലജനസഖ്യം, തോട്ടയ്ക്കാട്.

12-1-'52-ൽ നടന്ന അർദ്ധവാർഷികസമ്മേളനത്തിൽ എടുത്ത ഫോട്ടോ.



യു. എൻ. കമ്മീഷനിലെ അംഗം, അഖിലേന്ത്യാ വനിതാസംഘടനയുടെ പ്രസിഡണ്ട്, ന്യൂഡൽഹിയിലെ ലേഡി ഇർവിൻ കോളേജിന്റെ ഒന്നാമത്തെ പ്രിൻസിപ്പൽ എന്നീ വിവിധനിലകളിൽ സേവനമനുഷ്ഠിച്ചിട്ടുള്ള മിസ്സിസ്സ് ഹന്നാസെൻ സ്ത്രീസ്വാതന്ത്ര്യസമരത്തെപ്പറ്റി വിവരിക്കുന്നകാര്യങ്ങൾ ശ്രദ്ധാർഹങ്ങളാണ്.

# സ്ത്രീകൾ അവശതയിൽനിന്ന് അഭിവൃദ്ധിയിലേക്ക്

പുതിയ പ്രസ്ഥാനങ്ങളും പുതിയ രാഷ്ട്രങ്ങളും യൂറോപ്പിൽ അടുത്ത കാലത്ത് ഉദയം ചെയ്തു. ഏഷ്യയിലും അങ്ങനെ തന്നെ.

സ്ത്രീകളുടെ പദവി ഉയർത്തുന്നതിനും സാമൂഹ്യനീതിയെ വളർത്തുന്നതിനും ഇതു സഹായിച്ചു. യുദ്ധത്തിന്റെ വേദനകൾ അനുഭവിച്ച സ്ത്രീകൾ സമാധാനത്തിന്റെ വിജയവും ആസ്വദിക്കുകയെന്നതു സ്വാഭാവികം മാത്രമാണ്. യഥാർത്ഥ ജനാധിപത്യത്തിന്റെ മുൻ വ്യവസ്ഥയെന്ന വണ്ണം എല്ലാ പ്രയത്ന രംഗങ്ങളിലും സ്ത്രീകൾക്കു പുരുഷന്മാർക്കു തുല്യമായ ഒരു സ്ഥാനം ലഭിച്ചു. ഈ ശതകത്തിന്റെ ഗതി പകുതിയായപ്പോൾ തന്നെ ലോകത്തിന്റെ മിക്ക ഭാഗങ്ങളിലും ഈ വസ്തുത സമ്മതിക്കപ്പെട്ടു. ഇന്ത്യയിലും പാക്കിസ്ഥാനിലും മറ്റും സ്ത്രീസമത്വം ഭരണഘടനയിൽ എഴുതിച്ചേർത്തിട്ടുണ്ട്. പുതിയ അവസരങ്ങൾ ലഭിച്ചതോടുകൂടി പുതിയ ഉത്തരവാദിത്വങ്ങളും വന്നുചേർന്നു. സ്ത്രീകൾ അന്തഃപുരങ്ങളിൽ നിന്നു പുറത്തേക്കിറങ്ങി ഗവണ്മെന്റിലും പൊതുസ്ഥാപനങ്ങളിലും ഉദ്യോഗം സ്വീകരിച്ചുതുടങ്ങി. പുരോഗമനത്തിനു വേഗം കുറവായിരുന്നുവെങ്കിൽ, അതിനു കാരണം നിയമങ്ങളല്ല, പാരമ്പര്യത്തിന്റെ ശക്തി മാത്രമാണ്. നൂറ്റാണ്ടുകളായുള്ള അവശതകൾ ഒരു ദിവസം കൊണ്ടു നിർമ്മാർജ്ജനം ചെയ്യപ്പെടാവുന്നവയല്ല. എന്നാൽ നിയമം സ്ത്രീകളുടെ പുരോഗതിക്കു വിഘ്നമായി നിൽക്കാത്തിടത്തോളം കാലം സ്ത്രീ സ്വാതന്ത്ര്യം പൂർണ്ണമാക്കപ്പെടുവാനുള്ള പ്രയത്നങ്ങൾ ലഘൂകരിക്കപ്പെടുന്നു.



മിസ്സിസ് ഹന്നാസെൻ

ചില രാജ്യങ്ങളിൽ ഭരണപരമായ സ്ഥാനങ്ങളിൽ സ്ത്രീകൾ പ്രവേശിച്ചിട്ടുണ്ട്. പക്ഷെ, ദേശീയവും സാർവദേശീയവുമായ രംഗങ്ങളിൽ തങ്ങൾ വഹിക്കേണ്ട സുപ്രധാനമായ പങ്കിനെപ്പറ്റി അറിവില്ലാതെ ലക്ഷക്കണക്കിലുള്ള സ്ത്രീകൾ ഇപ്പോഴുമുണ്ട്. ഇതേവരെ പഴയ ധാരണകളെ പരിഷ്ക്കരിക്കുന്നതിനും, പുതിയ പ്രവർത്തനങ്ങൾക്കുള്ള വിദ്യാഭ്യാസം സ്ത്രീകൾക്കു നൽകുന്നതിനുമുള്ള ഭാരം സ്ത്രീകൾക്കു തന്നെ ആയിരുന്നു. എന്നാൽ സ്ത്രീകളുടെ പദവിയെപ്പറ്റി ആലോചിക്കുവാൻ യു. എൻ. കമ്മീഷൻ നിയുക്തമായതോടുകൂടി സ്ത്രീകളുടെ അവകാശത്തിനു വേണ്ടി പ്രവർത്തിക്കുകയെന്നതു എല്ലാ ഗവണ്മെന്റുകളുടെയും കർത്തവ്യമായിത്തീർന്നു.

ഐക്യരാഷ്ട്ര സംഘടനയുടെ (യു. എൻ.) ആവിർഭാവത്തോടുകൂടി ലോകജനതകൾക്കു പുതിയ ആശകൾ അങ്കുരിച്ചു. പുരുഷന്മാർക്കും സ്ത്രീകൾക്കും സമാവകാശം സ്ഥാപിച്ചുകൊണ്ടുള്ള തത്വം യു. എൻ. അംഗീകരിച്ചതോടുകൂടി സ്ത്രീയുടെ പുരോഗതി ഒരു ശ്രദ്ധാകേന്ദ്രമായിത്തീർന്നു.

യു. എൻ. കമ്മീഷൻ ഈ വിഷയത്തിൽ കാര്യക്ഷമമായി പ്രവർത്തിച്ചിട്ടുണ്ട്. സ്ഥിതിവിവരക്കണക്കുകൾ ശേഖരിക്കുവാനും, അവശതകൾ അനുഭവിക്കുന്ന സ്ഥലങ്ങളിൽ കൂടുതൽ ശ്രദ്ധ പതിക്കുന്നതിനും കമ്മീഷനു സാധിച്ചിട്ടുണ്ട്. ഗവണ്മെന്റിന്റെ അനുബന്ധങ്ങളല്ലാത്ത സംഘടനകളും ഈ പ്രത്യേക രംഗത്തിൽ പ്രത്യേക ജ്ഞാനം നേടിയിട്ടുള്ള സംഘങ്ങളും സഹകരിച്ചതിനാൽ കമ്മീഷന്റെ തീരുമാന

ങ്ങൾ യഥാർത്ഥത്തിൽ പ്രാധാന്യമുള്ളതായിത്തീർന്നു.

അഞ്ചാറു വർഷത്തിനു മുമ്പ് ഈ കമ്മീഷൻനിയുക്തമായപ്പോൾ മുതൽ അതിനുണ്ടായിട്ടുള്ള പുരോഗതി ലോകത്തിന്റെ വിവിധ ഭാഗങ്ങളിലെ സ്ത്രീകളുടെ സ്ഥിതിയെ പ്രതിഫലിപ്പിക്കുന്നു. ഐക്യരാഷ്ട്രപ്രമാണത്തിലും മനുഷ്യാവകാശപ്രഖ്യാപനത്തിലും ഒപ്പു വച്ച രാഷ്ട്രങ്ങളിൽ പോലും സ്ത്രീകൾ ഗണ്യമായ അസമത്വങ്ങൾ അനുഭവിച്ചു വരുന്നുണ്ടെന്നു ഗവേഷണം തെളിയിച്ചുകഴിഞ്ഞു. അപ്രകാരമുള്ള അസമത്വങ്ങൾ നിലനിൽക്കുന്നിടത്തോളം കാലം ശാശ്വതമായ സമാധാനം ഉണ്ടാകയില്ല.

വോട്ടവകാശം, ഗവണ്മെന്റുദ്യോഗം സ്വീകരിക്കുവാനുള്ള അവകാശം പൊതുപ്രവർത്തനത്തിലേർപ്പെടുവാനുള്ള സ്വാതന്ത്ര്യം എന്നിവയാണു സ്ത്രീകളുടെ അവകാശങ്ങളിൽ മുഖ്യങ്ങളായി കരുതപ്പെടുന്നത്. സ്ത്രീകളുടെ രാഷ്ട്രീയസ്ഥിതിയെപ്പററിയും അതിന്റെ ആധുനികകാലത്തെ പുരോഗതിയെപ്പററിയും പര്യാലോചിക്കുന്നപക്ഷം, 1945—ൽ ഐക്യരാഷ്ട്രപ്രമാണം ഒപ്പുവെച്ചതിന്റെ ശേഷമുള്ള കാലഘട്ടമാണ് ഏററവും കൂടുതൽ പ്രയോജനകരമായിത്തീർന്നതെന്നു കാണാവുന്നതാണ്.

ഒന്നാം ലോകമഹായുദ്ധത്തിനു മുമ്പ് നാലു രാജ്യങ്ങളിൽ മാത്രമേ സ്ത്രീകൾക്കു വോട്ടവകാശമുണ്ടായിരുന്നുള്ളു. ആസ്ത്രേലിയ, ഫിൻലാണ്ടു്, ന്യൂസിലാണ്ടു്, നോർവേ എന്നിവയാണു പ്രസ്തുത രാജ്യങ്ങൾ. രണ്ടാം ലോകമഹായുദ്ധത്തിന്റെ അവസാനഘട്ടമായപ്പോഴേക്കു് മുപ്പത്തി ഒന്നു രാജ്യങ്ങൾക്കുടി ഈ അവകാശം അനുവദിച്ചുകൊടുത്തു. അതിനെത്തുടർന്നുള്ള അഞ്ചുവർഷത്തിനുള്ളിൽ മറെറാരു ഇരുപത്തൊന്നു രാജ്യങ്ങളിൽ സ്ത്രീകൾക്കു വോട്ടവകാശം അനുവദിച്ചു. ഇനിയും ഇരുപത്തൊന്നു രാജ്യങ്ങളിൽ സ്ത്രീകൾക്കു രാഷ്ട്രീയസമത്വം ലഭിക്കുവാനുണ്ടു്. അതു വളരെവേഗത്തിൽ സാധിക്കാമെന്നു പ്രതീക്ഷിക്കാം.

സ്ത്രീകൾ അവശതകൾ അനുഭവിക്കുന്ന രാഷ്ട്രങ്ങളിൽ അവയ്ക്കു പരിഹാരമുണ്ടാക്കുന്നതെങ്ങനെയെന്നുള്ള വിഷയം അതതു രാജ്യങ്ങളിലെ വനിതാസംഘടനകളുടെ ഗാഢമായ പരിചിന്തനത്തിനു വിഷയമായിട്ടുള്ളതാണ്. വിദ്യാഭ്യാസവും പ്രചരണവുമാണു പ്രധാനപ്പെട്ട രണ്ടു മാർഗ്ഗങ്ങൾ.

യു. എൻ. കമ്മീഷൻ1950—ലും 51—ലും സമ്മേളിച്ചപ്പോൾ സർവരാജ്യബാധകമായ ഒരു പ്രമാണം ഉണ്ടാക്കുവാൻ പ്രവർത്തനം തുടങ്ങി. അങ്ങനെയൊരു പ്രമാണം യു. എൻ. സോഷ്യൽ ആൻഡ് ഇക്കണോമിക്കു കൗൺസിൽ അംഗീകരിക്കുമ്പോൾ എല്ലാ രാജ്യങ്ങളിലും രാഷ്ട്രീയമായ അവസരങ്ങളും, സേവനത്തിനു കൂടുതൽ വിസ്തൃതമായ രംഗങ്ങളും ലഭ്യമാകുന്നതാണ്.

വെറും വോട്ടവകാശംകൊണ്ടു മാത്രം ഒരു പ്രയോജനവുമില്ലെന്ന് അനുഭവം തെളിയിച്ചിരിക്കുന്നു. വിദ്യാഭ്യാസം അത്യന്താപേക്ഷിതമാണ്. യു. എൻ. തയ്യാറാക്കുന്ന റിപ്പോർട്ടു വളരെ പ്രയോജനമുള്ളതായിരിക്കുമെന്നു പ്രതീക്ഷിക്കാം. എന്നാൽ അതുകൊണ്ടു മാത്രം തൃപ്തിപ്പെട്ടുകൂടാ. വിജയം സ്ത്രീകളെത്തന്നെ ആശ്രയിച്ചാണു സ്ഥിതിചെയ്യുന്നതു്. സ്ത്രീകളുടെ മനുഷ്യാവകാശത്തിനുവേണ്ടി അനേകവർഷങ്ങളായി നിരന്തരം പ്രവർത്തിച്ചുകൊണ്ടിരുന്ന വനിതാസംഘടനകൾ, ഇനിയും അതേ ആവേശത്തോടുകൂടി സ്ത്രീകളുടെസാംസ്ക്കാരികമായ അഭിവൃദ്ധിക്കു വേണ്ടി അനവരതം പ്രയത്നിക്കേണ്ടതാണ്.

സ്വയംഭരണമില്ലാത്ത രാഷ്ട്രങ്ങളിലും, ട്രസ്റ്റീഷിപ്പിൽ കഴിഞ്ഞുകൂടുന്ന രാജ്യങ്ങളിലും ഉള്ള സ്ത്രീകളുടെ നില വളരെ ശോച്യമാണ്. അന്ധകാരത്തിലും അജ്ഞതയിലും ദാരിദ്ര്യത്തിലും അവർ ആണ്ടു കിടക്കുകയാണ്. വനിതാസംഘടനകൾ പല അടിമത്വ ശൃംഖലകളെയും പൊട്ടിച്ചെറിഞ്ഞു. സാർവദേശീയ വനിതാസംഘടനകൾക്കു കൂടുതലായി ഇനിയും പ്രവർത്തിക്കുവാൻ സാധിക്കും. ട്രസ്റ്റ് രാജ്യങ്ങളിൽ സഞ്ചരിക്കുന്ന മിഷ്യനുകൾ (സംഘങ്ങൾ) സ്ത്രീകളെപ്പററി പ്രത്യേകം അന്വേഷിക്കണമെന്നുള്ള പ്രമേയം യു. എൻ. കമ്മീഷൻ പാസ്സാക്കിയിട്ടുണ്ടു്. ഇതു് അവശതാപരിഹാരത്തിനുള്ള ഒരു പുതിയ കവാടമാണ്.

സ്ത്രീവിദ്യാഭ്യാസത്തെപ്പററി മാത്രം പര്യാലോചിക്കുന്നതിനു് 1952—ൽ ഒരു സമ്മേളനം വിളിച്ചുകൂട്ടുവാൻ യു. എൻ. സോഷ്യൽ—ഇക്കണോമിക്കു കമ്മററി തീരുമാനിച്ചിട്ടുണ്ടു്. സാർവദേശീയ രംഗങ്ങളിൽ ഇത്രവളരെ ഉൽസാഹം കാണുന്നതു മംഗളസൂചകമാണ്. സ്ത്രീയും പുരുഷനും തമ്മിലുള്ള മാൽസര്യം അവസാനിപ്പിച്ചു പൊതുനന്മയ്ക്കുവേണ്ടി സഹകരിച്ചു പ്രവർത്തിക്കുമ്പോൾ മാത്രമേ യഥാർത്ഥ സമാധാനമുണ്ടാകയുള്ളു.

—ooo—

ചെറുകഥ

# 'പാവം!.....അവൾ.....'

"അയ്യോ ഹയ്യോ എനിക്കുവയ്യേ—ആവ്വ—ഹ്ഹം—അയ്യോ—അമ്മേ—ഹ്ഹം"—നിശീഥിനിയുടെ നിശ്ശബ്ദതയെ ഭേദിച്ചുകൊണ്ടു് ആ കരച്ചിൽ ഉയൎന്നുയൎന്നുവരികയാണു്.

ഞാൻ ശ്രദ്ധിച്ചു. നിലവിളി കൂടെക്കൂടെ അധികമായി വരികയാണു്.

"ഹെൻ എന്തൊരു കഷ്ടമാ ഇതു്!"

"അവൾക്കതു വേണം. അടങ്ങിയൊതുങ്ങി ഒരിടത്തിരുന്നൂടെ"

"എന്നാലും എന്തൊരു സങ്കടമാ ഇതു്"

"ഒരു സങ്കടവുമില്ല. നമ്മളെക്കൂടെ കുഴക്കുന്നതിലാണു സങ്കടം"

"എന്നാലും".

"എന്തെന്നാലും. എന്താ ചെയ്യുമ്പോളിതൊന്നുമറിയില്ലേ".

"അതിങ്ങനെ അപകടമാക്കിയതാണു് അതിലേറെ സങ്കടമായതു്.

അവിടെനിന്നും ചില കുശുകുശുക്കൽ വ്യക്തവും അവ്യക്തവുമായി എനിക്കു കേൾക്കുവാൻ സാധിച്ചു.

അന്നു് ആ വീട്ടിൽ ആരും ഉറങ്ങിയിട്ടുണ്ടായിരിക്കുകയില്ല. എല്ലാവരും അസ്വസ്ഥരായപോലെ തോന്നും, അവിടെനിന്നും പുറപ്പെടുന്ന ശബ്ദങ്ങൾ കേട്ടാൽ. എന്താണതു്? ഈ രാത്രിയിൽ ഇവരെല്ലാമിങ്ങനെ എന്തോ ഗൂഢാലോചന ചെയ്യുന്നവരെപ്പോലെ കുശുകുശുത്തും ഉറക്കമിളച്ചുംകൊണ്ടിരിക്കുന്നതു്.

എന്തോ! എന്തായാലെന്താ എനിക്കു്?

അതു സാമാന്യം വലിയ ഒരു വീടാണു്. അതിന്റെ നടുവിൽ ഏകദേശം നടുമുറ്റത്തായി ഒരു ഇടച്ചുമർ വച്ചു് അതിനെ രണ്ടായി ഭാഗിച്ചിരിക്കുകയാണു്. അതിലൊന്നിലാണു ഞങ്ങൾ താമസിക്കുന്നതു്. മറ്റേതിൽ വേറൊരു കുടുംബവും. നാണുമേനോനും ഭാൎയ്യ കല്യാണിഅമ്മയും. അവൎക്കു ചെറിയ ഒരു കുട്ടിയുമുണ്ടു്. കല്യാണിയമ്മയുടെ അനുജൻ കേശവൻനായരും അവിടെത്തന്നെയാണു താമസിക്കുന്നതു്. കേശവൻനായർ ഉദ്യോഗമില്ലാതെയിരിക്കുന്ന ഒരു ശരിയായ "അളിയ"നാണു്. അവിടുത്തെ ഭൃത്യയാണു യശോദ. ആ വീട്ടിൽ ആകെയുള്ളവർ മേല്പറഞ്ഞവർ മാത്രമാണു്. അവരിനിയും ഉറങ്ങിയിട്ടില്ല. നടുമുറ്റത്തായുള്ള വൈദ്യുതവിളക്കിന്റെ പ്രകാശം ഞാൻ കിടക്കുന്നതിന്റെ ഒരാറടി അകലെ നിലത്തു പതിക്കുന്നുണ്ടു്.

മധു

എന്താ അവരിനിയും കിടക്കാത്തതു്. മണി പന്ത്രണ്ടു കഴിഞ്ഞിട്ടുണ്ടായിരിക്കുമല്ലൊ!

എന്തെങ്കിലുമായിക്കോട്ടെ. ഞാനെന്തിനിതൊക്കെ അന്വേഷിക്കുന്നു. ഓരോരുത്തൎക്കും ഓരോ പ്രത്യേകകാരണങ്ങളൊക്കെ ഉണ്ടാവാം. ഞാനതൊക്കെ അന്വേഷിക്കണോ?

ഞാൻ ഇടത്തോട്ടൊന്നു ചരിഞ്ഞു കിടന്നു കണ്ണുകൾ മുറുകെയടച്ചു് ഉറക്കത്തെ ക്ഷണിച്ചുവരുത്താൻ ശ്രമിച്ചു.

ഞാനൊന്നു മയങ്ങി.

സമയമേകദേശം രണ്ടുമണിയായിരിക്കണമപ്പോൾ. ഞാൻ ഞെട്ടിയുണൎന്നു. എന്തോ ഒരു വലിയ നിലവിളി.

"അയ്യോ--എനിക്കു സഹിക്കാൻമേലാാാ—ഹാവൂ--അമ്മേ--അയ്യോ--എനിക്കു വയ്യല്ലൊ--"

വീണ്ടും ആ നിലവിളി തന്നെ. അതിനു കുറച്ചുകൂടി ശക്തികൂടിയിട്ടുണ്ടു്. അവരുടെ ഭൃത്യ യശോദയാണു് ആ നിലവിളിക്കുന്നതു്.

"യശോദയ്ക്കെന്തുപറ്റി ഈ നട്ടപ്പാതിരയ്ക്കിങ്ങനെ നിലവിളിക്കാൻ. സന്ധ്യയ്ക്കല്ലേ ഞാനവളെ കണ്ടതു്. അപ്പോളവൾക്കു പറയത്തക്ക സുഖക്കേടുകളൊന്നും ഞാൻ കണ്ടില്ലല്ലൊ. അല്ലെങ്കിൽ ബാഹ്യമായി കണ്ടുപിടിക്കാൻ കഴിയാത്ത എത്ര സുഖക്കേടുകളുണ്ടു്. അതിലേതെങ്കിലും ഒന്നായിക്കൂടെ!"

വീണ്ടും ആ നിലവിളി.

കേശവൻനായർ ആ ഇടച്ചുമരിന്നരികെ വന്നൊന്നെത്തിനോക്കി. യശോദയുടെ നിലവിളികൊണ്ടു ഞങ്ങൾക്കു വല്ല അസുഖവുമുണ്ടോ എന്നു നോക്കുവാനായിരിക്കാം.

"എന്താ യശോദയ്ക്കു്?" ഞാൻ ചോദിച്ചു.

"ഹെയ്, ഒന്നുമില്ല. അവൾക്കൊരു ഗുന്മന്റെ സുഖക്കേടു്. അതിടയ്ക്കിടയ്ക്കൊക്കെ ഉണ്ടാകാറുണ്ടു്. ഹെയ്, പേടിക്കാനൊന്നുമില്ല".

"ഈ ഗുന്മന്റെ സുഖക്കേടു വന്നാൽ മഹാ സങ്കടം തന്നെ". ഞാൻ വിചാരിച്ചു.

"ഇതിനു മുമ്പും ഗുന്മൻസുഖക്കേടുള്ളവരെ ഞാൻ കണ്ടിട്ടുണ്ടു്. പക്ഷെ--ഇങ്ങിനത്തെ നിലവിളിയൊന്നും അവരാരും ഉണ്ടാക്കിയിരുന്നില്ല. വേദനസഹിക്കാൻ കഴിയാതെയായിരിക്കും ഇങ്ങനെ നിലവിളിക്കുന്നതു്. എല്ലാവൎക്കും ഒരുപോലെ സഹനശക്തി ഉണ്ടായി എന്നു വരില്ലല്ലോ."

കേശവൻ നായരോടുള്ള എ

ന്റെ ചോദ്യത്തിന്റെ പ്രത്യാഘാതമായിരിക്കാം അയാൾ യശോദയോടു ദ്വേഷ്യപ്പെടുവാൻ തുടങ്ങി.

"ഹെ. എന്തൊരുതൊന്തരവാണത്. ഒന്നു മുണ്ടാതെ കിടന്നൂടെ. ആരേം കെടന്നൊറങ്ങാൻ സമ്മതിക്കാണ്ടെ. അങ്ങേലും ഇങ്ങേല്ലൊക്കെ മനുഷ്യന്മാരാ താമസിക്കുന്നതെന്നറിഞ്ഞൂടേ."

ഞാൻ ആലോചിച്ചു. ഞാനല്ലേ ഈ ദ്വേഷ്യപ്പെടലിനു കാരണം. ഛെ. ഞാനെന്തിനാണയാളോടതു ചോദിച്ചത്.? എനിക്കതറിഞ്ഞിട്ട് എന്താണു വേണ്ടിയിരുന്നത്? അതറിഞ്ഞിട്ടിപ്പോൾ എന്തു കിട്ടിയത്? പാവം. അവളെത്രമാത്രം വേദന അനുഭവിക്കുന്നുണ്ടായിരിക്കണം ഇങ്ങനെ നിലവിളിക്കാൻ; അതിനും പുറമെ യീദ്വേഷ്യപ്പെടലും! എന്തോ ഒരപരാധബോധം എന്നെ അലട്ടിക്കൊണ്ടിരുന്നു.

ഞാൻ വിഷാദമൂകനായി, അവളുടെ നിലവിളിത്താരാട്ടും കേട്ട് അല്പംകൂടെ മയങ്ങിയിട്ടുണ്ടായിരിക്കണം. വീണ്ടും മയക്കം വിട്ടുണർന്നപ്പോൾ മണി മൂന്നര ആയിരിക്കും. ഒരു ഭയങ്കര കോലാഹലം നടക്കുന്ന മട്ടിലുണ്ട് അടുത്ത വീട്ടിൽ. പല പല ശബ്ദങ്ങൾ. ആകപ്പാടെ ഒരിരമ്പൽ മാത്രം കേൾക്കാം. പലരും ഒന്നിച്ചു ക്രമമില്ലാതെ സംസാരിക്കുന്നതുപോലെ.

"മിണ്ടല്ലെടി."

"എന്താ കേശവ ഇത്"

"ഓ. കുട്ടീനൊന്നാറാക്കണേ"

"എന്നെ നിങ്ങളിങ്ങനെയാക്കിയിട്ട് ഇപ്പോൾ മുണ്ടാണ്ടിരിക്കാൻ പറയുന്നു."

"നിന്നെ ഞാനടിച്ചു തുന്നംപാടിക്കും."

"എന്നെയിങ്ങനെയാക്കിയതു നിങ്ങളാ"

"ഫ. പോടീ."

"അരീം തിന്ന് ആശാരിച്ചീനീം കടിച്ച് പിന്നേം നായ് മുന്നോട്ടുന്ന്ാൽ—'

"ഹും. നിന്നെ ഞാൻ—"

"അയ്യോ. ഞാനിപ്പം ചാകുമേ"

"ഹേ. എനിക്കിതൊന്നും കാണാൻവയ്യേ."

"കുട്ടികരയണ്ടേ. കുട്ടിപോവോ .."

"രാമ! രാമ!"

"ഹി .. ഹി അമ്മേ"

"കല്യാണി"

"—കൊണ്ടുപോണം."

"പിന്നെ വേണ്ടേ"

"എന്തേ."

"കുട്ടിപോവോ"

"ചെയ്യാം"

"അയ്യോ .. അമ്മേ.....ഹാവൂ. ....എനിക്കു സഹിക്കവയ്യേ .."

"അവളെ വിടെ"

"അവളെയൊന്നിങ്ങു താങ്ങിക്കേ,"

"കേശവാ. ഒന്നിങ്ങുവാ"

"ദാ. ഇടുക്കുവന്നിരിക്കുന്നു"

"കല്യാണീ.ഒന്നടങ്ങു ചെല്ല്"

"ഞാനൊക്കപ്പാടെ എന്താ ചെയ്യാ"

ആ ശബ്ദങ്ങളിൽനിന്നും എനിക്കു മനസ്സിലാക്കുവാൻ സാധിച്ചത് ഇത്രയുമാണ്.

തുടർന്ന് എല്ലാവരും കൂടെ നടക്കുന്നകാലടിയൊച്ചയും. അപ്പോഴും അവരെന്തൊക്കെയോ പിറുപിറുത്തിരുന്നു. വൈദ്യുതവിളക്ക് അപ്പോഴും തന്റെ പ്രവർത്തി ചെയ്തുകൊണ്ടേയിരുന്നു! ഒരു നിർവികാരനെപ്പോലെ. അങ്ങകലെ നിന്നൊരു കുറുക്കൻ ഓരിയിട്ടു. തവളകൾ 'കര കര' കരഞ്ഞുകൊണ്ടിരുന്നു.

ഞാൻ ശൂന്യതയിൽ ദൃഷ്ടിയുറപ്പിച്ചു വളരെനേരം കിടന്നിരിക്കണം.

തെക്കേതിൽ ചേക്കേറിയ കോഴി മൂന്നാമത്തും കൂവി. ആദിത്യാഗമനത്തെ ശംഖൂതിനാൽ ലോകത്തെ അറിയിക്കുന്ന ആ അകമ്പടിക്കാരൻ നിശ്ശബ്ദനായി പഞ്ചപുച്ഛമടക്കിനിന്നു. ദിനനായകന്റെ വരവായി.

തൊട്ടവീട്ടിൽ ഒരു കുഞ്ഞുപോലുമുറങ്ങുന്നില്ല. ആകപ്പാടെ ഒരു ശ്മശാനനിശ്ശബ്ദത. അങ്കം കഴിഞ്ഞ അങ്കക്കളരിപോലെ.

വിഷമാവസ്ഥയിലേക്കു വീണ്ടും കുതിക്കുന്ന ലോകത്തിന്ന് അല്പമൊരാശ്വാസമേകുവാൻ ഒരു കുളിർകാററു മന്ദമന്ദം ഇഴഞ്ഞുവന്നു, അന്ധകാരത്തിലെന്നല്ല നല്ല വെളിച്ചത്തും ഈ ലോകത്തെ ഭയപ്പെടണമെന്നു മനസ്സിലാക്കിയായിരിക്കാം മുററത്തുള്ള ആ അരയാൽ ആദിത്യനുദിക്കാനായിട്ടു പേടിച്ചുവിറച്ചുകൊണ്ടേയിരുന്നു. ശീതളകരനായ മന്ദപവനൻആ വടവൃക്ഷന്റെ പേടി വർദ്ധിപ്പിക്കുകമാത്രമേ ചെയ്തുള്ളു.

ഞാനാശ്മശാനനിശ്ശബ്ദതയേയും കുളിർകാററിനേയും തികച്ചും സ്വാഗതം ചെയ്തു. വലത്തോട്ടു ചെരിഞ്ഞു കിടന്നു, കൈ രണ്ടും തുടകൾക്കിടയിലാക്കി, ചുരുണ്ടു മടങ്ങി, ഞായറാഴ്ചയായതിനാൽ ആപ്പീസിൽ പോകേണ്ടല്ലോ എന്ന ആശ്വാസത്തോടു കൂടി ഞാൻ നല്ലൊരുറക്കമങ്ങു പാസ്സാക്കി.

യശോദയെ അന്ന് അവിടെ വിടേയും കണ്ടില്ല.

ഞായറാഴ്ച വൈകുന്നേരം ഏകദേശം നാലര മണിയായിരിക്കും. വൈകുന്നേരത്തെ സർക്കീട്ട് എങ്ങോട്ടാക്കണമെന്ന് അലസമായി ചിന്തിച്ചു കൊണ്ടിരിക്കുകയാണ് ഞാൻ. അതെ. ഞായറാഴ്ച. അന്ന് എല്ലാത്തിനും ഒരു അലസതയാണ്. എന്റെ വിരലുകൾക്കിടയിലുള്ള സിഗരററു കൂടി അലസമായങ്ങിനെ നീറിപ്പുകഞ്ഞുകൊണ്ടിരുന്നു.

"ഇന്നെന്താ എങ്ങോട്ടും പോകുന്നില്ലെ?" കേശവൻനായർ ആ ഇടച്ചുമരിന്നടുത്തു വന്നു ചോദിച്ചു.

" മരിനാബീച്ചോ റോക്സിതിയേററരോ ഏതാ വേണ്ടതെന്ന് ആലോചിച്ച് ഇനിയും ഒരു തീരുമാ

നത്തിലെത്താത്തതുകൊണ്ട് ഇങ്ങിനെ ഇരിക്കാം. പിന്നെ വെയില് കുറച്ചു കൂടെ ആറാതെ പുറത്തിറങ്ങാനും വയ്യ. എന്തൊരു ചൂട്!"

"ഹൗ ചൂടിനെപ്പററിയൊന്നും പറയണ്ട." കേശവൻനായർ ആ ഇടച്ചുമർ ചാടിക്കടന്ന് എൻെറ അടുത്തുള്ള സ്റ്റൂളിൽ ഇരിപ്പുറപ്പിച്ചു. "രാത്രി ഉറങ്ങാനും കൂടി കഴിയുന്ന്ല്ല. ഒരു ചെറിയ കാററെങ്ങാനും. ഹെ. ഹെ."

കുറെ നേരം ഞങ്ങളെല്ലാവരും മൗനം ദീക്ഷിച്ചങ്ങിനെയിരുന്നു.

കേശവൻനായർ ഒരു കോട്ടുവായിട്ടു, മുഖത്താകെ കയ്യൊന്നു നടത്തി, ഒന്നു കൂടെ കോട്ടുവായിട്ടു, ചുണ്ടൊന്നു കോട്ടി, മൂക്കൊന്നു ചൊറിഞ്ഞു്, പഴയ പോലെതന്നെയിരുന്നു.

"എന്താ ഇന്നലെ ഉറങ്ങാൻ കഴിഞ്ഞിട്ടുണ്ടായിരിക്കുകയില്ല. അല്ലേ." ഞാൻ വെറുതെ ചോദിച്ചു.

"ഹൗ. അതൊരുതൊന്തരവ് അങ്ങനെ. അല്ല. നോക്കണം. ഇന്നലെ സന്ധ്യവരെ ഒന്നുംണ്ടാർന്നില്ലന്നേ അടടാ. ഒരെട്ടര ആയപ്പളുക്കാ തൊടങ്ങ്യേല്ലാ ഒക്കലും ഓളലൊക്കെ. ആര് നമ്മുടെ യശോദേ. അവൾക്കു വയററിൽ വല്ലാത്തൊരു വേദന. കുറച്ചു കഴിഞ്ഞപ്പളുക്ക് തൊടങ്ങീലോ നെലോളി. ഒരേ നെലോളുന്നെ. നാലെങ്ങളൊന്നും സുഖായിട്ടൊറങ്ങീട്ടുണ്ടാവില്ലാന്ന് എനിക്കറിയാം. ഒരാൾക്ക് അത് സാധാരണ ഉണ്ടാവാറുള്ളതാത്രെ. ഏത് ആ ഗ്രമൻെറ സുഖക്കേടേ. എന്നാൽ കുറച്ചു കഴിഞ്ഞാൽ അതങ്ങു മാറുംന്നല്ലെ വിചാരിച്ച്. നട്ടപ്പാതിര കഴിഞ്ഞിട്ടും ഒരു ഭേദോംല്ല. പോയി ഞാൻ ഡോക്ടരുടെ അടുത്തക്ക്. പിന്നെ പോകാതൊക്കുമോ; ഒന്നിങ്ങിനെ വീട്ടിൽ കെടന്നു നെലോളിച്ചാൽ. അടുത്തുള്ളോർക്കൊന്നും കെടന്നൊറങ്ങണ്ടെ. ഒരു വിധം ഡോക്ടർമാരായാൽ അത്ര വേഗൊന്നും വരില്ല. പക്ഷെ നമ്മുടെ വാസു ഡോക്ടരുണ്ടല്ലോ. അയാളങ്ങിനെയൊന്നല്ലട്ടോ. ആള് വളരെ നല്ലോനാ. എന്തൊരു ചൊറുചൊറുക്കും ഉൽസാഹവുമാണെന്നോ. നിങ്ങളു വാസു ഡോക്ടരെ കണ്ടിട്ടില്ലല്ലേ. എന്നാലൊന്നു കാണണം. പരിചോം ആവണം. അത്ര നല്ലോനാ. അയാളാ തന്നെ നോക്ക്ണ്ന്ന് സൂക്കടാരനങ്ങു മനസ്സിലാക്ക്യാ മതി സൂക്കടൊക്കെ മാറാൻ. പക്ഷെ അവളുടേതുണ്ടല്ലോ.... ആ സ്ത്രീല് കൊണ്ടോണം നായല്ലോ ഡോക്ടര്. എന്താ ചെയ്യാ. കൊണ്ടോവാതൊക്കൊ. ആളോള് എന്താ പറയാ അല്ലെങ്കില്. 'അവരോ........അവർക്കൊരു വാല്യക്കാരത്തിയുണ്ടായിരുന്നു. അവൾക്കൊരീസം വല്ല്യേ വയററീവേദനന്ന്ട്ട് ഡോക്ടര് പറഞ്ഞിട്ടും കൂടി, ആ സ്ത്രീ കൊണ്ടക്കാത്തോരാ അവരന്നല്ലേ പറയാ. ഓടി ഞാൻ രിക്ഷക്ക്. ആ നട്ടപ്പാതിരക്ക് എവിടുന്നു കിട്ടാനാ രിക്ഷ. ഒടുവില് തേടിപ്പിടിച്ച് ഒരു ജഡ്ക്കകൊണ്ടന്ന് ഓളെ അതില് കേററി ആ നട്ടപ്പാതിരക്ക് ഓസ്പിററലില് അഡ്മിററും ചെയ്തു. അതന്നെ വാസുഡോക്ടരു ഒരാളായിട്ടാ അപ്പൊ അഡ്മിററു ചെയ്യാൻ തന്നെ കഴിഞ്ഞത്. അല്ലെങ്കിലതൂം ണ്ടാവാർന്നില്ല. സാരല്ലാന്നാ ഡോക്ടർ പറഞ്ഞതു്. വയററിലെന്താ കട്ടീംകൂടീണ്ടത്രെ കണ്ണിക്കണ്ടവെള്ളളൊക്കെ കുടിച്ചിട്ടായിരിക്കും. അല്ല. കുറച്ചു വേണ്ടാതൊക്കെ വേണ്ടേ മനുഷ്യരായാല്. അതോണ്ടാണ് ഈ ഗ്രമൻ ഇക്കണ്ടതകരാറൊക്കെണ്ടാക്കീതത്രെ. ചുരുക്കത്തില് ന്നലെ ഒറങ്ങാൻ കഴിഞ്ഞില്ലാന്ന് പറഞ്ഞാ മതീലോ"

ഞങ്ങൾ വീണ്ടും തെല്ലുനേരം നിശബ്ദരായിരുന്നു. അടുത്തുള്ള ക്ലോക്ക് ടവർ ആദ്യം എട്ടും പിന്നെ അഞ്ചും അടിച്ചു. "ഓ മണി അഞ്ചെടിച്ചു" അടുത്ത വീട്ടിൽ നിന്നും കല്യാണിഅമ്മ പറഞ്ഞത് എൻെറ കാതുകളിൽ വന്നലച്ചു.

"ഞാൻ ബീച്ചിൽ പോകാൻ തന്ന്യാ തീർച്ചാക്കീത് എന്താ വരുന്നോ?"

"ഇല്ല ഞാനിന്നെങ്ങട്ടുംഇല്ല."

"എന്നാൽ ഞാനൊന്നിറങ്ങിവരട്ടെ"

ബങ്കാള ഉൾക്കടലിനെതഴുകിവരുന്ന കുളിർകാററുമേററു, മരീനാ ബീച്ചിലെ പഞ്ചസാര പോലത്തെ മണലിൽ, നക്ഷത്രങ്ങളേയുമെണ്ണി റേഡിയോവിൽ നിന്നു നിർഗ്ഗളിക്കുന്ന 'എം എസ്സി"ൻെറ തരനനായിൽ ലയിച്ചങ്ങിനെ കിടന്നിരുന്നപ്പോഴും മടങ്ങിവന്നു സ്നേഹിതന്മാരുമായി തമാശ പറഞ്ഞുകൊണ്ടിരുന്നപ്പോഴും, ഊണുംകഴിഞ്ഞു കിടന്നപ്പോഴുമെല്ലാം എന്തോ ഒരസ്വസ്ഥത എന്നെ അലട്ടിക്കൊണ്ടിരുന്നു.

അവസാനം ഞാനുറങ്ങി.

X X

പത്തുപന്ത്രണ്ടു ദിവസം കഴിഞ്ഞാണ് യശോദയെ പിന്നെ ഞാൻ കണ്ടതു്. ഹോ! എന്തെന്തു മാററങ്ങളാണ് അവളിൽ വന്നുചേർന്നിട്ടുള്ളതു്. മാംസളമായിരുന്ന അവളുടെ ദേഹത്തിൽ തോലതാ തൂങ്ങിക്കിടക്കുന്നു. പ്രകാശപൂർണ്ണമായിരുന്ന ആ കണ്ണുകളിൽ ഇന്ന് ഒരു നിർജ്ജീവതമാണു കാണുന്നതു്. സദാ പ്രസന്നമായിരുന്ന അവളുടെ മുഖം ഇപ്പോൾ വിഷാദമൂകമായിരിക്കുന്നു. ക്ലേശലേശമെന്യേ ഏതു ജോലിയുമെടുത്തിരുന്ന അവൾ രണ്ടടി നടക്കുമ്പോഴേക്കും കിതക്കുന്നു. ആ ശക്തി, ആ പ്രസന്നത, ആ പ്രസരിപ്പ്, ആ എന്തും ചെയ്യുവാനുള്ള ചൊടിയും മിടുക്കും ഉൽസാഹവും, എന്തിനു്, ആ ആകാരംതന്നെ അവളെ വിട്ടുമാറിയിരിക്കുന്നു ചുരുക്കിപ്പറഞ്ഞാൽ ഇന്നവൾ യശോദയല്ല, യശോദയുടെ ഒരു വെ

റും പ്രേതം!

ഈശ്വരന് ഒരാളെയിങ്ങിനെ പ്രേതമാക്കി മാററുവാനുള്ള ശക്തിയുണ്ടോ! എനിക്കു വലിയ അതിശയവും അതിൽ നിന്നത്ഭുതമായ അകമഴിഞ്ഞ സഹതാപവും തോന്നി.

X X

അന്നൊരു ഞായറാഴ്ചയാണ്. സമയം സന്ധ്യമയങ്ങിയിരിക്കും. ഞങ്ങളെല്ലാം അന്നെന്തോ ഏഴ് ഏഴരയായപ്പോഴേയ്ക്കും തന്നെ വീട്ടിൽ എത്തിയിരിക്കുന്നു. ഞങ്ങളുടെ "നളൻ" തിരപ്പുറപ്പാട് കഴിഞ്ഞ് അരങ്ങത്തേക്കു വരണമെങ്കിൽ മണിക്കൂറൊന്ന് ഇനിയും കഴിയണം. ഞങ്ങൾ മുററത്ത് ഓരോ "കിസ്സ"യും പറഞ്ഞങ്ങിനെയിരിക്കുകയാണ്. അപ്പോഴാണു ഞങ്ങളുടെ "പ്രക്ഷേപണ"മന്ത്രിയായ മിസ്റ്റർ നായർ അതു പറഞ്ഞത്.

മുററത്തുള്ള അരയാൽ "കില്യകിലെ" കരഞ്ഞു. (അതു കേട്ടിട്ടോ?) അതിപ്പോഴും നിന്നു വിറയ്ക്കുന്നു; ഒരുൾക്കിടിലത്തോടുകൂടി. കുറച്ചകലെയുള്ള ഇല്ലിക്കൂട്ടം "കരകരെ" എന്നു ഹൃദയഭേദകമാംവണ്ണം കരഞ്ഞു. അങ്ങകലെയുള്ള "ബി ആൻഡ് സി"യിൽ "കോ ാ ാ ാ....." എന്നു കരഞ്ഞു.

ഞങ്ങളത്ഭുതസ്തിമിതരായി.

"ഹെന്ത്?" ഞാനറിയാതെ തന്നെ ആ ശബ്ദം എന്നിൽ നിന്നും പുറത്തുവന്നു.

"എന്താവോ നിങ്ങളന്തം വിടുന്നത്, പന്തം കണ്ട പെരുച്ചാഴ്യേപ്പോലെ." നായർ കളിയാക്കി.

"എന്തു ! യശോദയോ!"

"അതെ, യശോദ തന്നെ."

"ആ പറയൂ. പറയൂ. മുഴുവൻ പറയൂ" എനിക്കതറിയാൻ ധൃതിയായി.

"മുഴുവൻ പറയാനത്ര അധികമൊന്നുമില്ല. ഭർത്താവില്ലാത്ത യശോദയ്ക്ക് എങ്ങിനെയോ...........

......................അവൾ കുറെ ചുണ്ണാമ്പെടുത്തു വായ് പൊള്ളുന്നതൊന്നും കൂട്ടാക്കാതെ അങ്ങു കഴിച്ചു. വയററിലാകപ്പാടെ ഒരെരിപൊരി സഞ്ചാരം. നിൽക്കാനും വയ്യ, ഇരിക്കാനും വയ്യ, കിടക്കാനും വയ്യ എന്നായി. അവസാനം സഹിക്കാൻ വയ്യാതെ അവൾ നിലവിളിക്കാൻ തുടങ്ങി. ആശുപത്രിയിൽ കൊണ്ടുപോയി. അങ്ങിനെ അവളെങ്ങിനെയോ രക്ഷപെട്ട് ഇപ്പോൾ മടങ്ങിവന്നിരിക്കുന്നു. കഥയും തീർന്നു."

"ആരാ ആള്?" ആരോ ചോദിച്ചു.

"അയാൾക്കുണ്ടോ ഇതൊണ്ടു വല്യ കുലുക്കോം. അയാളിപ്പോഴും വലിയ ആളെപ്പോലെ, കൊറിയാ രക്ഷാധികാര്യക്കാരായ അമേരിക്കാരേപ്പോലെ..... ........."

"എന്താ അമേരിക്കയും കൊറിയയും?" എന്നു ചോദിച്ചുകൊണ്ട് ഒരു പുളിങ്ങാച്ചിരിയുമായി കേശവൻ നായർ കടന്നുവന്നു.

മിസ്റ്റർ നായർ ഇടത്തെ കണ്ണൊന്നിറുക്കി, തലയൊന്നു വെട്ടിച്ചു ഞങ്ങളെ നോക്കിയൊന്നു ചുണ്ടുകോട്ടി.

"വിശേഷമൊന്നുമില്ല," മിസ്റ്റർ നായർ തുടർന്നു. "ഇന്നത്തെ പേപ്പറിൽ കണ്ടില്ലെ, കൊറിയൻ കലാപം ഇപ്പോഴൊന്നും തീരില്ലെന്നാ തോന്നുന്നത്"

"വാസ്തവമാ." കേശവൻനായർ പറഞ്ഞു. "അതിപ്പോഴൊന്നും തീരുമെന്നു തോന്നുന്നില്ല. അല്ലെങ്കിലും അമേരിക്കക്കാരിങ്ങിനെത്തന്നാ. "ഞാൻ പിടിച്ച മുയലിനു കൊമ്പു നാല്" എന്നാ അവരുടെ ഭാവം. ഇപ്പോഴത്തെ അന്തർരാഷ്ട്രീയകാര്യങ്ങളെപ്പററിയെല്ലാം പറയാൻ തുടങ്ങിയാൽ കൊഴപ്പമാ." അങ്ങിനെ കേശവൻനായർ അന്തർരാഷ്ട്രീയകാര്യങ്ങളെക്കുറിച്ച് ഒരു വിദഗ്ദ്ധന്റെ നിലയിൽ അപഗ്രഥനം ചെയ്യുവാൻ തുടങ്ങി.......

എന്റെ തലച്ചോററിൽ പൊട്ടാറായ ഒരഗ്നിപർവതം നിൽക്കുന്നപോലെ തോന്നി. ഒന്നും ശരിയായി കേൾക്കുവാനൊ കാണുവാനൊ കഴിഞ്ഞില്ല. എന്റെ ചിന്തകൾ എവിടെയൊക്കെയോ കാററത്തിട്ട പഞ്ഞിപോലെ ചിന്നഭിന്നമായി പാറിക്കളിച്ചു.

"കേശവാ" അടുത്ത വീട്ടിൽ നിന്നും കല്യാണിഅമ്മയുടെ വിളി.

"ഓ" കേശവൻനായർ എഴുന്നേററ് അങ്ങോട്ടുപോയി.

ആരോ ഒന്നു ചിരിച്ചു. പരിഹാസം സ്ഫുരിക്കുന്ന ഒരു ഒതുക്കിയ ചിരി.

"അന്തർരാഷ്ട്രീയം കടുകട്ടിയാണല്ലൊ" ആരോ ഒരു "റിമാർക്ക്സ്" പാസാക്കി.

"ഇതിലെന്താണിത്ര അത്ഭുതപ്പെടുവാനുള്ളത്. ഇതെല്ലാം സാധാരണമല്ലെ." എന്നെക്കാൾ ലോകപരിചയമുള്ള നായർ പറഞ്ഞു.

ഞാനാലോചിച്ചു. "ആയിരിക്കാം ഇതൊക്കെ സാധാരണയായിരിക്കാം. എങ്കിലും ഇതേമാതിരിസംഭവങ്ങൾ കഥകളിലല്ലാതെ യാഥാർത്ഥ്യത്തിൽ വരുക, ഇത്ര അടുത്ത്, മൂക്കിനു താഴെവെച്ചു, നടക്കുക. എന്നിട്ടും ഞാനതൊന്നുമറിയാതിരിക്കുക!" എനിക്ക് അതിലൊരത്ഭുതം.

എന്റെ ചുററുപാടുകളെത്തന്നെ എനിക്കു വിശ്വസിക്കുവാൻ കഴിയുന്നില്ല. അപ്പോൾ ഈശ്വരന്റെ സുഖക്കേട്!....ഈശ്വരൻ....!

എനിക്കവളോടു സഹതാപവുമനുകമ്പയുമാണു തോന്നിയത്. അവളെ കുററപ്പെടുത്താൻ എനിക്കു തോന്നിയില്ല. അവളുടെ അറിവില്ലായ്മ. അറിവുള്ളവന്റെ വിവരക്കേട്! എന്തൊരു നീതി! അങ്ങിനെ വരുമ്പോൾ അവളെന്തുചെയ്യണം. എന്തോ എനിക്കതിനൊന്നും ശരി

**അന്യോന്യം ആക്രമിക്കപ്പെടാതെ അനേക നൂററാണ്ടുകളായി സൗഹാർദ്ദബന്ധം പുലർത്തിവന്ന രണ്ടു പുരാതന രാജ്യങ്ങളുടെ അത്ഭുതകരമായ ചരിത്രം പണ്ഡിതനായ സർദാർ പണിക്കർ (ചൈനയിലെ ഇന്ത്യൻഅമ്പാസഡർ) വിവരിക്കുന്നു.**

# ഇന്ത്യയും ചൈനയും തമ്മിലുള്ള സംസ്കാര-സൗഹാർദ്ദ-വാണിജ്യബന്ധങ്ങൾ

സർദാർ പണിക്കർ

ഇന്ത്യയുടെയും ചൈനയുടെയും സുദീർഘമായ ചരിത്രത്തിൽ പ്രസ്തുത രണ്ടു രാജ്യങ്ങളും തമ്മിലുണ്ടായിരുന്ന ബന്ധം ഇപ്പോൾ പലരേയും ഗണ്യമായി ആകർഷിച്ചിരിക്കുന്നു. ക്രിസ്തുവിനു് അനേക ശതകങ്ങൾക്കുമുമ്പ് ഈ ബന്ധം ആരംഭിച്ചതാണു്. ചീൻവംശത്തിന്റെ ഭരണകാലത്തിനുമുമ്പ് (അതായതു് ക്രി.മു.221-നുമുമ്പ്) ഇന്ത്യക്കു ചൈനയെപ്പററി പറയത്തക്ക അറിവൊന്നും ഉണ്ടായിരുന്നില്ലെന്നു് അടുത്തകാലംവരെ യൂറോപ്യൻപണ്ഡിതന്മാർ കരുതിവന്നു. സംസ്കൃതത്തിൽ 'ചീന' എന്ന വാക്കു കാണുന്നുണ്ടു്. അതു ചീൻ വംശത്തിനെപ്പററിയാണു സൂചിപ്പിക്കുന്നതെന്നും, അതിനാൽ ചീൻ വംശത്തിന്റെ മേധാവിത്വസ്ഥാപനത്തിനു ശേഷമാണു ചൈനക്കാരെപ്പററി ഇന്ത്യക്കാർ അറിയുവാൻ ഇടയായതെന്നുമാണു പാശ്ചാത്യരുടെ അനുമാനം. ചീൻ വംശത്തിന്റെ കാലത്താണു് ചൈന ആദ്യമായി ഒരു സാമ്രാജ്യമായി സംഘടിപ്പിക്കപ്പെട്ടതു്.

ബൈബിളിലെ പഴയനിയമത്തിൽ Sinim 'ശിനിം' എന്ന വാക്കു കാണുന്നു. അതു 'ചീൻ' എന്നതിന്റെ മറെറാരു രൂപമാണെന്നു കരുതപ്പെടുന്നു. അതിനാൽ മുൻപറഞ്ഞ വാദം ഇപ്പോൾ മിക്കവാറും ഉപേക്ഷിക്കപ്പെട്ടിരിക്കയാണു്.

ചീൻവംശത്തിന്റെ കാലത്തിനു മുമ്പുതന്നെ ഇന്ത്യയും ചൈനയും തമ്മിൽ അടുത്ത ബന്ധമുണ്ടായിരുന്നുവെന്നു തെളിയിക്കുവാൻ സാധിക്കും.

ചീൻ വംശകാലത്തിനു മുമ്പുതന്നെ സിംഹം എന്നുള്ള സംസ്കൃതപദത്തിൽ നിന്നുത്ഭവിച്ച ഒരു പദമാണു ചൈനീസ്ഭാഷയിൽ ഉപയോഗിച്ചുവന്നതെന്നും ആ കാലത്തിനു മുമ്പുമുതൽതന്നെ ഇന്ത്യയും ചൈനയും തമ്മിൽ സൗഹാർദ്ദബന്ധം പുലർത്തിവന്നുവെന്നും ഒരു അമേരിക്കൻ പണ്ഡിതനായ ഗുഡ്റിച്ച് അഭിപ്രായപ്പെടുന്നു.

ബന്ധം എന്നു തുടങ്ങിയതായാലും

---

യായ ഒരുത്തരം കണ്ടുപിടിക്കുവാൻ കഴിഞ്ഞില്ല. എന്റെ ചിന്താശക്തികൂടി മരവിച്ചിരിക്കുന്നുവോ! അവസാനമായി എനിക്കൊന്നാണു തോന്നിയതു്. ലൈംഗികവിദ്യാഭ്യാസത്തിന്റെ കുറവാണു് ഇതിനെല്ലാം കാരണമെന്നു്. ശാരീരികശാസ്ത്രത്തിൽ ലൈംഗികശാസ്ത്രത്തിനുള്ള സ്ഥാനത്തെ വിസ്മരിക്കാനോ തിരസ്കരിക്കാനോ സാധിക്കുമോ? ഞാനൊരു നിഗമനത്തിലെത്തി. ലൈംഗികവിദ്യാഭ്യാസമില്ലാത്തതിന്റെ കെടുതികളിൽ യശോദയാൽ ഒന്നുകൂടി കൂട്ടിച്ചേർക്കപ്പെട്ടുവെന്നുമാത്രം.

സമയം വളരെ വൈകിയിരിക്കുന്നു. ഞാനൊഴികെ എല്ലാവരും സ്ഥലം വിട്ടിരിക്കുന്നു.

എനിക്കു ചിന്തിക്കുവാൻ കഴിയുന്നില്ല. എന്റെ തലച്ചോറിൽ ഒരു ശൂന്യതയാണെനിക്കനുഭവപ്പെടുന്നതു്.

"അയ്യോ....ഹയ്യോ....എനിക്കുവയ്യോ....ഹോ.. .അയ്യോ ...അമ്മ....ഹോ...." നിശീഥിനിയുടെ നിശ്ശബ്ദതയെ ഭേദിച്ചുകൊണ്ടു് ആ കരച്ചിൽ വീണ്ടും ഉയർന്നു വരുന്നുണ്ടെന്നെനിക്കു തോന്നി. അതെ. ആ നിലവിളി വ്യക്തമായും കേൾക്കുന്നു. അതെന്റെ ചെവികളിലങ്ങിനെ മുഴങ്ങിക്കൊണ്ടിരിക്കുകയാണു്.

അങ്ങകലെ ഒരു നക്ഷത്രം അടർന്നു വീണു.

"പാവം!....അവൾ...." ഞാനറിയാതെ പറഞ്ഞുപോയി.

(കഥാപാത്രങ്ങൾ തികച്ചും സങ്കല്പസൃഷ്ടികളാണു്. അവകാശം കാഥികനു്—മദിരാശി കേരളസമാജം സാഹിതീസഖ്യത്തിൽ വായിച്ചതു്.)

ശരി ക്രി.പി. ഒന്നാംശതകത്തിൽ ഇരു രാജ്യങ്ങളും തമ്മിൽ കച്ചവടം നടന്നുകൊണ്ടിരുന്നു. അതിന് ആവശ്യമായ മാർഗ്ഗവും ഉണ്ടായിരുന്നു.

ഹാൻ എന്ന പുരാതന ചൈനീസ് സൈന്യാധിപൻ തന്റെ കാലംവരെ ചൈനക്കാർ പ്രവേശിച്ചിട്ടില്ലാത്ത മദ്ധ്യഏഷ്യയിൽ ആക്രമണം നടത്തിയപ്പോൾ അവിടെ ചൈനീസ് സാധനങ്ങൾ കണ്ടു. പ്രസ്തുത സാധനങ്ങൾ ഗംഗാതടത്തിൽനിന്ന് ഇന്ത്യൻകച്ചവടക്കാർ മദ്ധ്യഏഷ്യയിൽ കൊണ്ടുചെന്നതായിരുന്നു. മഗധയിൽ നിന്നു ചൈനീസ് സാധനങ്ങൾ മദ്ധ്യഏഷ്യയിൽ എത്തിച്ചേർന്നുവെന്നുള്ള വസ്തുത പ്രാധാന്യമർഹിക്കുന്ന ഒന്നാണ്.

ഇന്ത്യയും ചൈനയും തമ്മിലുള്ള ബന്ധം മദ്ധ്യഏഷ്യയിൽക്കൂടി സംഭവിച്ചതല്ലെന്നും, ആസാം, യുന്നാൻ എന്നീ പ്രദേശങ്ങളിൽക്കൂടി സംഭവിച്ചതാണെന്നുമുള്ളതിന്റെ തെളിവാണത്. മഹാഭാരതത്തിൽ ചൈനക്കാരെ 'പ്രഗ്ജ്യോതിഷ' (ആസാംകാർ) എന്നാണു വിളിക്കുന്നത്. ചൈനയും ഇന്ത്യയും തമ്മിൽ നേരിട്ടു ബന്ധപ്പെട്ടിരുന്നുവെന്നുള്ളതിന് ഇതും ഒരു തെളിവാണ്. പ്രസ്തുത മഹാകാവ്യത്തിൽ ചൈനയെപ്പററി പല സൂചനകളുമുണ്ട്. ആസാമിന്റെ അങ്ങേപ്പുറത്തുള്ള രാജ്യമായിട്ടാണു ചൈനയെ ഇന്ത്യക്കാർ ഗണിച്ചുവന്നതെന്നാണു പ്രസ്തുത സൂചനകൾ തെളിയിക്കുന്നത്.

ഇന്ത്യയും ചൈനയും തമ്മിൽ സമുദ്രമാർഗ്ഗമായും ബന്ധപ്പെട്ടിരുന്നു. ഇന്ത്യയുടെ തെക്കേ അററത്തെ തുറമുഖങ്ങളിൽക്കൂടിയും ബങ്കാളിൽ താമ്രലിപ്തിയിൽക്കൂടിയും ഈ ബന്ധം പ്രധാനമായി വളർന്നുവന്നു. ഇൻഡോചൈന എന്ന പേരിൽ ഇപ്പോൾ അറിയപ്പെടുന്ന രാജ്യത്തിന്റെ തീരത്തു ക്രിസ്തുവർഷം ഒന്നാംശതകത്തിൽ ഇന്ത്യാക്കാർ കുറെപ്പേർ താമസിച്ചുവന്നു. ദക്ഷിണചൈനയിൽ തോങ്കിൻപ്രദേശത്തുകൂടിയാണു ക്രിസ്തുവർഷം ഒന്നാം ശതകത്തിൽ ബുദ്ധമതം ചൈനയിലേക്കു പ്രവേശിച്ചതെന്നുള്ളതിനും തെളിവുണ്ട്.

ക്രി. പി. 5-ാം ശതകത്തിലാണ് ഇന്ത്യയും ചൈനയും തമ്മിലുള്ള സൗഹാർദ്ദബന്ധം ദൃഢതരമാക്കപ്പെട്ടത്. അന്നുമുതലാണു ബുദ്ധ



ചൈനയിലെ ഇന്ത്യൻ അമ്പാസഡർ സർദാർ കെ. എം. പണിക്കർ, അദ്ദേഹത്തിന്റെ പുത്രി ശ്രീമതി ദേവകി പണിക്കർ, ചൈനീസ് പ്രതിനിധി ആദിയായവരെ ചിത്രത്തിൽ കാണാം.

മതം ചൈനീസ് ജീവിതത്തിൽ ഒരു പ്രധാനഘടകമായിത്തീർന്നതു്. ഒരു സഹസ്റാബ്ദക്കാലം ചൈനീസ് ജീവിതത്തിന്റെ വിവിധതുറകളിൽ ഇന്ത്യൻ സ്വാധീനശക്തി പ്രബലമായിരുന്നു. അതിനെപ്പററി ഇന്ത്യയുടെ ചൈനീസ് ആക്രമണം എന്നാണ് ആധുനിക ചൈനീസ് പണ്ഡിതനായ ഡോ. ഹോഷി പറയുന്നതു്. ഇന്ത്യൻ മിഷ്യനറിമാരും പണ്ഡിതന്മാരും ചൈനയിലേക്കും, ചൈനീസ് തീർത്ഥാടകന്മാർ ഇന്ത്യയിലേക്കും നിരന്തരം പ്രവഹിച്ചുകൊണ്ടിരുന്നു. ഹൂവൻസാങ്ങ് എന്ന സുപ്രസിദ്ധതീർത്ഥാടകൻ പുസ്തകങ്ങൾ, പ്രതിമകൾ, ഭൗതികാവശിഷ്ടങ്ങൾ എന്നിവ ഇരുപതു അശ്വതരമൃഗത്തിന്റെ മേൽകയററി ഇന്ത്യയിൽ നിന്നു ചൈനയിലേക്കു കൊണ്ടുപോയി. തീർത്ഥാടകർ ഇവിടെ നിന്നു കൊണ്ടുപോയ പുസ്തകങ്ങളുടെ ചൈനീസ് പരിഭാഷ മാത്രമേ ഇപ്പോൾ ലഭ്യമായിട്ടുള്ളു. ഇന്ത്യയിൽ ബുദ്ധമതം ക്ഷയിച്ചുപോയതിനാൽ ഇവിടെയും ബുദ്ധമതഗ്രന്ഥങ്ങൾ നശിച്ചുപോവുകയാണുണ്ടായതു്. കുമാരജീവ, ബോധിധർമ്മ, വജ്രബോധി മുതലായ പുരാതന ഇന്ത്യൻ ബുദ്ധമതനേതാക്കൾ വിദൂരപൗരസ്ത്യദേശത്തു് ഇപ്പോഴും ബഹുമാനിക്കപ്പെടുന്നു. ഫാഹിയാൻ, ഹൂവൻസാങ്ങ് മുതലായ ചൈനീസ് നേതാക്കളും ബുദ്ധമതചരിത്രത്തിൽ പ്രസിദ്ധന്മാരാണു്. ഹൂവൻസാങ്ങ് ഇന്ത്യയിൽ നിന്നു മടങ്ങി എത്തിയതിന്റെ സ്മാരകമായി സിയാൻ എന്ന സ്ഥലത്തു ററാങ്ങ് ചക്രവർത്തി പണികഴിപ്പിച്ച ഭീമമായ സൗധം ചൈനയിലെ ഉത്തമങ്ങളായ കെട്ടിടങ്ങളിൽ ഒന്നാണു്. 1400 വർഷങ്ങൾക്കു മുമ്പു നിർമ്മിച്ച ഈ സൗധം ഒരു കേടും കൂടാതെ ഇപ്പോഴും നിലനിൽക്കുന്നു. ഒരു സമ്രാട്ട് സ്വന്തം സമരവിജയത്തിന്റെയോ, സ്വന്തം മഹിമയുടെയോ സ്മാരകമായിട്ടല്ല അതു പണികഴിപ്പിച്ചതു്. സ്വരാജ്യത്തെ പണ്ഡിതനും യതിവര്യനുമായ ഒരാളുടെ ബഹുമാനാർത്ഥം ഇത്ര വമ്പിച്ച ഒരു സ്മാരകം നിർമ്മിക്കുകയെന്നുള്ളതു് അസാധാരണമായ ഒരു നടപടിയാണു്.

സിങ്കിയാങ്ങിലെ കാഷ്ഗർ എന്ന സ്ഥലത്തു നിന്നു തുങ്ങ് ഹ്വാൻ എന്ന സ്ഥലം വരെ (യഥാർത്ഥചൈനവരെ)യുള്ള മാർഗ്ഗത്തിൽ പല സ്ഥാനങ്ങളിലും ബുദ്ധസന്യാസിമാർ ഗുഹാക്ഷേത്രങ്ങളും, വിശ്രമമന്ദിരങ്ങളും പണികഴിപ്പിക്കയും അവയെ ശില്പവേലകളാലും ചുവർചിത്രങ്ങളാലും അലങ്കരിക്കയും ചെയ്തു. സുപ്രസിദ്ധഗവേഷകനായ സർ ഓറൽസ്റ്റൈൻ അവയിൽ പലതിനെയും കണ്ടുപിടിക്കയും അവയുടെ കലാപരമായ വൈശിഷ്ട്യം വെളിപ്പെടുത്തുകയും ചെയ്തിട്ടുണ്ട്. തുങ്ങ്ഹ്വാനിലെ ഒരു ലൈബ്രറിയാണു് അദ്ദേഹത്തിന്റെ ഏററ

റും വിലയേറിയ കണ്ടുപിടുത്തം. അപ്രത്യക്ഷമായിക്കഴിഞ്ഞതും മദ്ധ്യേഷ്യയിലുണ്ടായിരുന്നതുമായ ഒരു ചൈനാ–ഇന്ത്യൻസംസ്കാരം തുങ്ങ്ഹുവാനിലുണ്ടായിരുന്നുവെന്നു തെളിയിക്കുവാൻ അദ്ദേഹത്തിനു സാധിച്ചു. സഹസ്രബുദ്ധന്മാരുടെഗുഹകളെപ്പററി നമുക്ക് അറിയുവാനിടയായതും സ്റ്റീൻ, പെലിയററ് എന്നിവരുടെ ശ്രമഫലമായിട്ടാണ്. ഈ ഗുഹകൾ അജന്തയെക്കാളും ബാഗിനെക്കാളും വിശേഷപ്പെട്ടവയാണ്.

അഞ്ചാം ശതകത്തിലെ "വൈ" വംശക്കാരുടെയും 13–ാംശതകത്തിലെ "യുവാൻ" വംശക്കാരുടെയും ഭരണകാലത്തിനിടയ്ക്കു നിർമ്മിക്കപ്പെട്ട പ്രസ്തുത 460 ഗുഹകൾ കലാപ്രവണതയുടെ നിത്യസ്മാരകങ്ങളാണ്. പാറകൾ തുറന്ന് ഗുഹകൾ നിർമ്മിക്കുകയെന്ന ആശയംതന്നെ ഇന്ത്യക്കാരുടേതാണ്. ഗുഹകളിലെ ശില്പവേലകളുടെ രൂപവും ഇന്ത്യൻരീതിയിലുള്ളതാണ്. ക്രി.പി. 573–ാമാണ്ടു ചിത്രലേഖനം ചെയ്ത ഗുഹയാണ് അവിടെ ഏററവും പഴക്കമുള്ളതു്.

മതപരമായ രംഗത്തു മാത്രമല്ല, ചൈനാ–ഇന്ത്യാ ബന്ധം ഉണ്ടായിരുന്നതു്. ക്രിസ്തുവർഷം ഒന്നാംശതകംമുതലെങ്കിലും ചൈനീസ് സിൽക്ക് ഇന്ത്യയിലെ ഉയർന്ന വർഗ്ഗക്കാർ ഉപയോഗിച്ചുവന്നു. "ചീനപ്പട്ടി"നെപ്പററിയുള്ള സൂചന അക്കാലത്തെ ഇന്ത്യൻ കൃതികളിൽ സുലഭമായുണ്ടു്. ഏതാനും മാസങ്ങൾക്കുമുമ്പു പുരാതന വസ്തു ഗവേഷണവകുപ്പു കുറെ പഴയ ചീനക്കലങ്ങൾ കണ്ടെടുത്തു. അവ ക്രി.മു. ഒന്നാം ശതകത്തിലേതാണെന്നു ഗണിക്കപ്പെടുന്നു.

പത്താം ശതകത്തിൽ ഗാന്ധാരപ്രദേശം മുസ്ലീങ്ങളുടെ ആക്രമണത്തിനു വിധേയമാവുകയും, അഫ്ഗാൻ അതിർത്തിയിൽ കൂടിയുള്ള ആക്രമണപരമ്പരയാൽ ഉത്തരേന്ത്യൻ ജനസമുദായം ശിഥിലമാക്കപ്പെടുകയും ചെയ്തതിന്റെ ഫലമായി കരമാർഗ്ഗമായുള്ള ഗതാഗതത്തിനു് വിഘ്നം നേരിട്ടു. എന്നാൽ സമുദ്രമാർഗ്ഗമായുള്ള കച്ചവടം നിർവിഘ്നം നടന്നുവന്നു. അതു് പെട്ടെന്നു് ഒരു മുട്ടുശാന്തിയെന്ന നിലയിലല്ല, സംഘടിതമായ രീതിയിൽത്തന്നെയാണ് നടത്തിയതു്. ചൈനയിലേക്കു് യാത്രചെയ്തിരുന്ന യൂറോപ്യന്മാർ മലബാർ തീരങ്ങളിൽ നിന്നാണു കപ്പൽ കയറിയിരുന്നതു്. ചൈനയിൽനിന്നു പുറപ്പെട്ട മാർക്കോ പോളോ മലബാർ തീരംവഴിയാണ് യാത്രചെയ്തതെന്നുള്ള വസ്തുത പ്രസ്താവനീയമാണ്.

ഏതാനും ഇന്ത്യൻ പണ്ഡിതന്മാർ 1405—ാമാണ്ടു ചൈന സന്ദർശിച്ചു. യങ്ങ്ലോ ചക്രവർത്തിയുടെ മുമ്പാകെ അഞ്ചു ബുദ്ധപ്രതിമകളും ബുദ്ധഗായക്ഷേത്രത്തിന്റെ വിശദമായ ഒരു പ്ളാനും പ്രസ്തുത പണ്ഡിതന്മാർ സമർപ്പിച്ചു. ഉടൻതന്നെ അത്തരം അഞ്ചു ക്ഷേത്രങ്ങളുണ്ടാക്കി അവയിൽ അഞ്ചു പ്രതിമകളും പ്രതിഷ്ഠിക്കുവാൻ ചക്രവർത്തി ഉത്തരവിട്ടു. പെക്കിങ്ങിനു സമീപം ഈ ക്ഷേത്രങ്ങൾ ഇപ്പോഴും കാണാവുന്നവയാണ്. ചൈനീസ് ചുററുപാടിൽ ഒരു തനി ഇന്ത്യൻവാസ്തുവിദ്യാ പ്രകടനമാണതു്.

ഈ കാലഘട്ടം ചൈനീസു ചരിത്രത്തിൽ നാവിക പ്രാധാന്യം അർഹിക്കുന്നതാണ്. ഇക്കാലത്താലത്താണ് സുപ്രസിദ്ധ ചൈനീസു നാവികനായിരുന്ന ചെങ്ങ്ഹോ ഇന്ത്യൻ തുറമുഖങ്ങളിൽ അറുപ്രാവശ്യം സന്ദർശനം നടത്തുകയും, ഏഡനിലേക്കും ആഫ്രിക്കൻ കരവരെയും കപ്പൽയാത്ര ചെയ്യുകയും ചെയ്തതു്.

പോർട്ടുഗീസുകാരുടെ ആഗമനത്തോടുകൂടി സമുദ്രസഞ്ചാരം വിഘ്നപ്പെട്ടു. ചൈനാ—ഇന്ത്യൻ സമുദ്രബന്ധത്തിന്റെ വളർച്ച അവസാനിക്കുകയും ചെയ്തു.

1912—ലെ വിപ്ളവത്തോടുകൂടി ചൈനയിലെ സാമ്രാജ്യാധിപത്യം ശിഥിലമായി. പിന്നീടു്, ചില യുദ്ധനേതാക്കൾ അതതു പ്രദേശത്തു് അധികാരം സ്ഥാപിക്കുവാൻ ശ്രമിച്ചു. മുഗൾ വംശക്കാരും, മറാത്തക്കാരും ഇന്ത്യയെ വിഭജിച്ചപോലെ ചൈനയെ പതിനഞ്ചു കൊല്ലത്തിനുള്ളിൽ അവിടത്തെ യുദ്ധനേതാക്കൾ വിഭജിച്ചു.

ഡോ. സൂൺയാററ് സെന്നിന്റെ കാലംമുതൽ ഇന്ത്യയിലെയും ചൈനയിലെയും ദേശീയപ്രസ്ഥാനങ്ങൾതമ്മിൽ കൂടുതൽ അന്യോന്യധാരണയിൽ എത്തിച്ചേരുവാൻ സാധിച്ചു. ചൈന–ജപ്പാൻ യുദ്ധകാലത്തു് ഒരു മെഡിക്കൽമി

ചെറുകഥ

# ഒഴിവു ദിവസങ്ങൾ

**വീട്ടിലെ ശല്യമൊഴിയട്ടെയെന്നുവെച്ച് പ്രതാപനെ അവൻ്റെ അമ്മ ആങ്ങളയുടെ വീട്ടിലേക്കയച്ചു. അവൻ പോയി, പക്ഷെ,......................**

ആ ഗ്രാമത്തിലെ കുട്ടികളുടെ തലവനാണു പ്രതാപൻ. അന്നൊരു ദിവസം ആ കൂട്ടുകാർ എല്ലാവരും കൂടി ഒരു പുതിയ കളി കണ്ടുപിടിച്ചു. അവർ സാധാരണ കളിക്കുവാൻ കൂടാറുള്ള നദീതീരത്ത് ഒരു വലിയ തടി വഞ്ചിയുണ്ടാക്കുവാൻ ആരോ കൊണ്ടുവന്നിട്ടിരുന്നു. അതെടുത്തു വെള്ളത്തിൽ എറിഞ്ഞാൽ അവൻ്റെ ഉടമസ്ഥന്നു ദേഷ്യം വരുമല്ലൊ! അപ്പോൾ അവർക്കു സന്തോഷിക്കുകയും ചെയ്യാം. ഇതായിരുന്നു അവരുടെ അന്നത്തെ പരിപാടി. എല്ലാവരും അതിനോടു യോജിച്ചു.

അവരുടെ കളി തുടങ്ങുവാൻ സമയമായപ്പോൾ പ്രതാപൻ്റെ ഇളയ സഹോദരനായ ഗോപി, ആരോടും ഒന്നും സംസാരിക്കാതെ, ആ തടിയിൽ വന്നിരിപ്പുറപ്പിച്ചു. അല്പനേരത്തേക്ക് എല്ലാവരും കൂടി ബഹളമുണ്ടാക്കി. എന്നിട്ട് തടിയിൽനിന്ന് എഴുന്നേൽക്കുവാൻ ഗോപിയെ പ്രേരിപ്പിച്ചു. അവനനങ്ങിയില്ല. കളിയിലെ വിഫലതയെപ്പററി ചിന്തിക്കുന്ന ഒരു തത്വജ്ഞാനിയെപ്പോലെ ഗോപി അവിടെയിരുന്നു.

ഒ.കെ ഗംഗാധരൻ, ഇടപ്പള്ളി

പ്രതാപനു ദേഷ്യംകയറി അവൻ അലറി. "നീ ഇപ്പോൾ ഇതിൽനിന്നും ഇറങ്ങിയില്ലെങ്കിൽ നിന്നെ ഞാൻ പിടിച്ചിറക്കും".

ഗോപി അതു കേട്ട ഭാവംപോലും നടിച്ചില്ല. പ്രതാപനു അവൻ്റെ അനുജനിൽനിന്നുമുള്ള ഈ അപമാനം സഹിക്കുവാൻ കഴിഞ്ഞില്ല. അവനെ അതിൽനിന്നും പിടിച്ചിറക്കുവാൻ പ്രതാപൻ ശ്രമിച്ചു. അതും നടന്നില്ല. ഒടുവിൽ അവനോടു കൂടി ആ തടി തള്ളി വെള്ളത്തിലിടുവാൻ പ്രതാപൻ കൂട്ടുകാരോടു പറഞ്ഞു.

കുട്ടികൾ എല്ലാവരും കൂടി ആർത്തുവിളിച്ചു. ഒന്നു, രണ്ടു, മൂന്ന് എന്നെണ്ണിക്കൊണ്ട് അവർ ആ തടി വെള്ളത്തിലേക്കു തള്ളിയിട്ടു. അതോടു കൂടി ഗോപിയുടെ തത്വജ്ഞാനവും വെള്ളത്തിലായി.

എല്ലാവരും സന്തോഷത്താൽ മതിമറന്നു ശബ്ദമുണ്ടാക്കി. പക്ഷെ പ്രതാപനു മാത്രം അൽപം പേടിയുണ്ടായിരുന്നു. അവനറിയാം ഇതിൽനിന്നു വരുന്നതെന്താണെന്ന്.

ഗോപി അതിൽനിന്നു രക്ഷപെട്ടു കരയ്ക്കു കയറി. പ്രതാപൻ്റെ നേരെ തിരിഞ്ഞ് അവനെ പിടിച്ച് ഇടിക്കുകയും, മാന്തുകയും ചവിട്ടുകയും മററും ചെയ്തിട്ട് അവസാനം കരഞ്ഞുകൊണ്ടു വീട്ടിലേക്ക് ഓടുകയും ചെയ്തു.

കൂട്ടുകാരെല്ലാം പിരിഞ്ഞു. പ്രതാപൻ മാത്രം ആ നദീതീരത്തു തന്നെ ഒരു പുല്ലും ചവച്ചുകൊണ്ട് ഇരിപ്പുറപ്പിച്ചു. തൽസമയം ഒരു വഞ്ചി അവിടെക്കു വന്നു. അതിൽനിന്ന് ഏതാണ്ട നരച്ച മുടിയും കറുത്ത മീശയുമുള്ള ഒരു മദ്ധ്യവയസ്കൻ താഴെയിറങ്ങി.

പ്രതാപൻ അവിടെ വെറുതെ ഇരിക്കുന്നതു കണ്ടു് അയാൾ അടുത്തു വന്നു ചോദിച്ചു.

"ചക്രവർത്തികുടുംബം താമസിക്കുന്നതു് എവിടെയാണെന്ന് അറിയാമൊ" എന്ന്.

പ്രതാപൻ അത്ര ശ്രദ്ധിക്കാതെ "അവിടെയെങ്ങോ ആണ്" എന്നു പറഞ്ഞു കൈ എങ്ങോ ചൂണ്ടിക്കാണിച്ചു. അതിൽനിന്നു സ്ഥലം കണ്ടുപിടിക്കുവാൻ സാദ്ധ്യമ

---

ഷ്യനെ ചൈനയിലേക്ക് അയയ്ക്കുവാൻ ഇന്ത്യൻ നാഷനൽ കോൺഗ്രസ്സ് പ്രേരിതമായി. കഴിഞ്ഞ യുദ്ധകാലത്തു് ചൈനീസ് നേതാക്കൾ ഇന്ത്യൻ ദേശീയ പ്രക്ഷോഭണത്തോടു് ഉള്ളഴിഞ്ഞ അനുകൂല്യം പ്രകടമാക്കി.

ഇന്ത്യാ-ചൈനാ ബന്ധത്തിന് 2000 വർഷത്തെ പഴക്കമുണ്ടെങ്കിലും, അതു് ഒരിക്കലും രാഷ്ട്രീയമായിരുന്നില്ല. അതു് സാംസ്കാരികവും വാണിജ്യപരവും ആയിരുന്നു. ഒരിക്കലും പ്രസ്തുത രാജ്യങ്ങൾ അന്യോന്യം ആക്രമിച്ചിട്ടില്ല. ഏഷ്യയിലെ മററുരാജ്യങ്ങളിൽ ചൈനാക്കാരും ഇന്ത്യാക്കാരും ധാരാളമുണ്ടെങ്കിലും ഇന്ത്യയിൽ ചൈനാക്കാരുടെ എണ്ണം പതിനായിരത്തിൽ അധികമില്ല. ചൈനയിൽ ഇന്ത്യാക്കാരുടെ എണ്ണം ഏകദേശം അയ്യായിരം മാത്രമേയുള്ളൂ.

കഴിഞ്ഞകാലത്തേപ്പോലെ സന്തോഷകരവും പ്രയോജനകരവുമായ ഒരു സൗഹാർദ്ദബന്ധം ഭാവിയിലും ഇരു രാജ്യങ്ങൾതമ്മിൽ പുലർത്തിപ്പോകാതിരിക്കാൻ കാരണമൊന്നും കാണുന്നില്ല.

ല്ലായിരുന്നു. അയാൾ വീണ്ടും ചോദിച്ചു. അവൻ കല്ലു മാറ്റി കൊണ്ട് അലക്ഷ്യമായി പിന്നെയും പറഞ്ഞു. "പോയി കണ്ടുപിടിക്ക". അവൻ ആ പുല്ലു കടിക്കുന്ന ജോലിയിൽ തന്നെ ഏർപ്പെട്ടു. അയാൾ പോവുകയും ചെയ്തു.

അൽപം കഴിഞ്ഞ് ഒരു വേലക്കാരൻ വീട്ടിൽനിന്നും വന്ന് അമ്മ അവനെ വിളിക്കുന്നെന്നു പ്രതാപനോടു പറഞ്ഞു. അവനതു കൂട്ടാക്കിയില്ല. പക്ഷെ വേലക്കാരൻ ഒരു യജമാനന്റെ അധികാരത്തോടു കൂടി പ്രതാപനെ പൊക്കിയെടുത്തുകൊണ്ടു നടന്നു. അവൻ കൈയിൽ ഇരുന്നു കുതറുകയും വേലക്കാരനെ ചവിട്ടുകയും മററും ചെയ്തു.

വീട്ടിൽ വന്നപ്പോൾ അമ്മ കോപിഷ്ഠയായി നിൽക്കുകയാണ്. അവർ ചോദിച്ചു. "നീ ഗോപിയെ ഇടിച്ചില്ലേ?"

പ്രതാപൻ പറഞ്ഞു "ഞാനിടിച്ചില്ല. ആരാണതു പറഞ്ഞത്."

അമ്മ പിന്നേയും അലറി. "നുണ പറയരുത്. നീ തന്നെയാണിടിച്ചത്."

അവൻ പറഞ്ഞു "ഞാനൊന്നും അവനെ ചെയ്തില്ല. ഇല്ലെങ്കിൽ ഗോപിയോടു ചോദിച്ചു നോക്കൂ."

അപ്പോൾ ഗോപി കയറിപ്പറഞ്ഞു "ഉവ്വമ്മ. അവൻ എന്നെ ഇടിച്ചു."

പ്രതാപന്റെ ക്ഷമ അസ്തമിച്ചു. അവനു ദേഷ്യം കയറി. അവൻ ഗോപിയെപ്പിടിച്ചു ഇടിക്കുകയും മാന്തുകയും മററും ചെയ്തു.

അമ്മ അപ്പോഴും ഗോപിയുടെ ഭാഗംതന്നെ നിന്നുകൊണ്ടു പ്രതാപനെ പിടിച്ച് അകലെത്തള്ളി. അവർ കൈകൊണ്ടവനെ അടിച്ചു. പ്രതാപൻ അമ്മയെ തള്ളി ... അവൾ ദേഷ്യത്തോടെ പറഞ്ഞു. "നീ നിന്റെ അമ്മയെ തല്ലുന്നോ?"

ഇങ്ങനെ പറഞ്ഞുകൊണ്ടു നിൽക്കുമ്പോൾ ആ നരച്ച മുടിക്കാരൻ അവിടെക്കയറിവന്നു. അയാൾ ചോദിച്ചു, എന്താണിതിനെല്ലാംകാരണമെന്നു. പ്രതാപൻ അല്പം ലജ്ജയോടുകൂടി അയാളെ നോക്കി.

അമ്മ അദ്ദേഹത്തെ തിരിഞ്ഞു നോക്കിയപ്പോൾ അവളുടെ കോപം അതിശയമായിമാറി. അവൾ ചോദിച്ചു "ചേട്ടനോ? എവിടെനിന്നു വരുന്നു" ഇതു പറഞ്ഞുകൊണ്ടവൾ അദ്ദേഹത്തിന്റെ കാൽകൊട്ടുനിറുകയിൽവച്ചു.

ഇവളുടെ സഹോദരനാണത്. സഹോദരിയുടെ വിവാഹം കഴിഞ്ഞഉടനെ അയാൾ കൽക്കട്ടയ്ക്കു പോയതാണ്.

പിറേറദിവസം ആ കുടുംബം വളരെ സന്തോഷത്തോടുകൂടി കഴിഞ്ഞു. അദ്ദേഹം കുട്ടികളുടെ പഠിത്തത്തേയും മററും പററി അന്വേഷിച്ചു. അവർ പറഞ്ഞു. പ്രതാപൻ വളരെ ഉപദ്രവിയാണ്. മടിയനും, അനുസരണമില്ലാത്തവനും കോപിയും കൂടിയാണ്. ഗോപിയാണെങ്കിൽ തങ്കംപോലെയുള്ള സ്വഭാവമാണ്. പഠിക്കുവാനും മിടുക്കനാണ്. സാധുവുമാണ്.

വിശ്വംഭരൻ —അതായിരുന്നു അദ്ദേഹത്തിന്റെ പേർ— സഹോദരിയോടാവശ്യപ്പെട്ടു പ്രതാപനെ കൽക്കട്ടയ്ക്കു കൊണ്ടുപോയി തന്റെ കുട്ടികളുമൊരുമിച്ചു പഠിപ്പിച്ചുകൊള്ളട്ടെയെന്ന്. അവൾക്കതു സമ്മതമായിരുന്നു. പ്രതാപനെ ഈ വിവരം അറിയിച്ചപ്പോൾ അവന്റെ സന്തോഷത്തിനു് അതിരുണ്ടായിരുന്നില്ല. അവനും അങ്ങിനെ അതു സമ്മതിച്ചു.

ഇതു് അവന്റെ അമ്മയ്ക്കു് അളവില്ലാത്ത ഉപകാരമായിരുന്നു. ഈ സഹോദരന്മാർ എന്നും തല്ലുപിടുത്തമാണ്. അവൾക്കു സംശയമായിരുന്നു അവൻ ഗോപിയെ വെള്ളത്തിൽ മുക്കിപിടിക്കുകയോ? വേറെവല്ല വലിയ ഉപദ്രവങ്ങൾ ചെയ്യുകയോ ഉണ്ടായേക്കുമെന്ന്. എങ്കിലും പ്രതാപനെ പിരിയുന്ന കാര്യത്തിൽ അവൾക്ക് അല്പം വിഷമം തോന്നി.

ഇതെല്ലാം തീരുമാനിച്ചു കഴിഞ്ഞതിനുശേഷം പ്രതാപൻ ഓരോ നിമിഷത്തിലും അമ്മാവനോടു ചോദിക്കും എപ്പോഴാണവർക്കുപോകേണ്ടതെന്ന്.

ഇതു കഴിഞ്ഞിട്ടു അവൻ വളരെ വിഷമിച്ചാണ് അവിടെ കഴിച്ചുകൂട്ടിയിരുന്നത്. അവനു ഉറക്കംപോലുമില്ലായിരുന്നു.

ഈ സമയത്ത് അവനു ഗോപിയോടുള്ള സ്നേഹം അതിരററതായിരുന്നു. അവന്റെ കളിസാധനങ്ങ

ളെല്ലാം അവൻ സന്തോഷത്തോടു കൂടി ഗോപിക്കു കൊടുത്തു.

അവർ അങ്ങിനെ കൽക്കട്ടയിലെത്തി. അമ്മായിയും കുട്ടികളുമായി പരിചയപ്പെട്ടു. അവരുടെ മൂന്നു കുട്ടികളെത്തന്നെ അവൾ വിഷമിച്ചു വളർത്തിക്കൊണ്ടു വരുമ്പോൾ പ്രതാപന്റെ ഈ വരവു് അവർക്കു തീരെ രസിച്ചില്ല.

പതിന്നാലു വയസ്സിലേക്കു കടക്കുന്ന ഒരു ബാലൻ ലോകത്തിനു് എല്ലായ്പോഴും ഒരുപദ്രവിയാണു്. അവൻ ഒരു കുടുംബത്തിനു് ഒരലങ്കാരമോ ഒരുപകാരിയോ ആയിരിക്കയില്ല.

പ്രതാപനു് അവിടെ ആരും ഒരു സ്ഥാനവും കല്പിച്ചിരുന്നില്ല. അമ്മായി എന്തെങ്കിലും ഒരു ജോലി പ്രതാപനോടു പറഞ്ഞാൽ അവനതു സന്തോഷത്തോടു കൂടി ചെയ്തുതീർക്കും. എന്നാൽ കൂടിയും അവൾ അവനോടു ദേഷ്യപ്പെടുമായിരുന്നു.

അമ്മാവന്റെ വീട്ടിലുള്ള ജീവിതം ആ കുട്ടിക്കു തീരെ ഇഷ്ടമായില്ല. അവനവിടെ ഒരു ശ്വാസംമുട്ടലാണു് അനുഭവപ്പെട്ടതു്. അവിടെ നിന്നു വിജനമായ ഒരു സ്ഥലത്തു് ഓടിപ്പോയി ഒന്നു നേരെ ശ്വാസം കഴിക്കുവാൻ അവനു തോന്നി. പക്ഷെ അങ്ങിനെ ഒരു സ്ഥലം അവനുണ്ടായിരുന്നില്ല.

ഗ്രാമത്തിലുള്ള തന്റെ വീടു നിത്യവും പ്രതാപൻ സ്വപ്നം കണ്ടു തുടങ്ങി. അങ്ങോട്ടു തിരിച്ചു പോകുവാൻ അവന്റെ ഹൃദയം കൊതിച്ചു. വീട്ടിലായിരുന്നപ്പോൾ പട്ടം പറപ്പിക്കുവാൻ ഉപയോഗിച്ചിരുന്ന ആ പുൽത്തകിടിയെപ്പറ്റിയും, അവൻ ചുറ്റി സഞ്ചരിക്കാറുള്ള ആ നദീതീരത്തെപ്പററിയും, അവനു തോന്നുന്നസമയത്തെല്ലാം പോയി കുളിക്കുകയും നീന്തുകയും ചെയ്യുന്ന ആ ചെറിയ അരുവിയെപ്പററിയും അവൻ സദാ ചിന്തിച്ചു കൊണ്ടിരുന്നു. പിന്നെ അവന്റെ പ്രിയ മാതാവിനെപ്പററിയായി ആലോചന. ഇങ്ങനെ അവനു് ഉറങ്ങുവാൻ കഴിഞ്ഞിരുന്നില്ല.

ഇതെല്ലാം ഇങ്ങനെ ചിന്തിച്ചു മനസ്സു പുണ്ണാക്കുകയല്ലാതെ ആരോടും ഒന്നും പറഞ്ഞില്ല. ആരും അത്ര ശ്രദ്ധിച്ചിരുന്നില്ല.

സ്കൂളിലാണെങ്കിൽ അവനെപ്പോലെ മടിയൻ വേറെയാരുമുണ്ടായിരുന്നില്ല. അദ്ധ്യാപകൻ എന്തെങ്കിലും ചോദ്യം ചോദിച്ചാൽ മൂകനായി അവൻ എഴുന്നേററു നില്ക്കും. ഒരു കഴുതയെപ്പോലെ കിട്ടുന്ന തല്ലുകളെല്ലാം അവൻ സഹിച്ചു കൊണ്ടിരുന്നു. മററു കുട്ടികൾ പുറത്തു കളിക്കുമ്പോൾ അവൻ ജനലിന്നരികിൽ വന്നു നില്ക്കുമെങ്കിലും അവൻ നോക്കുന്നതു് അങ്ങകലെക്കാണുന്ന ചില വീടുകളുടെ കൂരയിലായിരിക്കും. പിന്നെ കളിയിലേക്കെങ്ങാൻ അവന്റെ ശ്രദ്ധ വന്നാൽ വീട്ടിലെ അവന്റെ കൂട്ടുകാരെപ്പററിയാകും ചിന്ത.

ഒരു ദിവസം അവൻ വളരെ പ്രയാസപ്പെട്ടു് അമ്മാവനോടു ചോദിച്ചു "എനിക്കെന്നു വീട്ടിൽ പോകാൻ സാധിക്കും."

അദ്ദേഹം പറഞ്ഞു "സ്കൂൾ പൂട്ടുന്നതു വരെ താമസിക്കു നവംബർ മാസംവരെ." സ്കൂൾ എന്നിട്ടും പൂട്ടുന്നില്ല. ഇനിയും കുറെയധികം നാൾ താമസിക്കണം.

ഒരു ദിവസം പ്രതാപന്റെ പാഠപുസ്തകം നഷ്ടപ്പെട്ടു. പുസ്തകമുള്ളപ്പോൾ തന്നെ അവൻ പഠിക്കുവാൻ വളരെ വിഷമിച്ചിരുന്നു. ഇപ്പോൾ ഒട്ടും തന്നെ സാദ്ധ്യമല്ലെന്നായി. നിത്യവും അദ്ധ്യാപകൻ ദയവില്ലാതെ അവനെ അടിക്കും. അവന്റെ അമ്മാവന്റെ കുട്ടികൾക്കു തന്നെ അവൻ സ്വന്തക്കാരനാണെന്നു പറയുവാൻ മടിയായിരുന്നു. മററു കുട്ടികളെക്കാൾ ഇവരായിരുന്നു അവനെ കൂടുതൽ ഉപദ്രവിച്ചു കൊണ്ടിരുന്നതു്. ഒടുവിൽ അവൻ വളരെ വിഷമത്തോടുകൂടി അമ്മായിയുടെ അടുത്തു ചെന്നു പുസ്തകം നഷ്ടപ്പെട്ടു പോയെന്നു പറഞ്ഞു. അമ്മായി ദേഷ്യംകൊണ്ടലറി "നിനക്കു മാസത്തിൽ അഞ്ചു പുസ്തകം വീതം വാങ്ങിച്ചു തന്നാൽ എന്റെ കുടുംബം മുഴുവൻ എനിക്കെങ്ങനെ കഴിക്കുവാൻ സാധിക്കും."

പിറേറദിവസം സ്കൂളിൽ നിന്നു മടങ്ങി വരുമ്പോൾ അവനൊരു തലവേദനയുണ്ടായി. ഒരു ചെറിയ

വിറയലും, ഒരു മലമ്പനിയുടെ ആരംഭം പോലെ അവനു തോന്നി. അമ്മായിക്ക് ഇതൊരു വലിയ ഉപദ്രവമായി തീരുമല്ലോ എന്നായിരുന്നു അവന്റെ പേടി

അടുത്ത ദിവസം നേരം വെളുത്തപ്പോൾ പ്രതാപനെ വീട്ടിൽ കണ്ടില്ല. നാലു വശത്തും അന്വേഷണമായി. നല്ല മഴയുള്ള ദിവസമായിരുന്നു അന്ന്. പോയവരെല്ലാം മഴകൊണ്ടു വിറച്ചു. ഒരു ഫലവുമുണ്ടായില്ല. ഒടുവിൽ വിശ്വംഭരൻ പോലീസിന്റെ സഹായം ആവശ്യപ്പെട്ടു.

അന്നു വൈകുന്നേരം ഒരു പോലീസു വണ്ടി അവരുടെ പടിക്കൽ വന്നുനിന്നു. അപ്പോഴും മഴയുണ്ടായിരുന്നു. രണ്ടു പോലീസുകാരുകൂടി പ്രതാപനെ എടുത്തു കൊണ്ടുവന്നു വിശ്വംഭരന്റെ മുൻപിൽ കിടത്തി. അവൻ അടിമുടി നനഞ്ഞിരുന്നു. വസ്ത്രങ്ങളെല്ലാം ചളിയിൽ കുളിച്ചിരിക്കുകയാണ്. കണ്ണും മുഖവും പനിയുടെ ശക്തികൊണ്ടു ചുവന്നിട്ടുണ്ടായിരുന്നു. ചുണ്ടുകൾ വിറയ്ക്കുന്നുമുണ്ടായിരുന്നു. വിശ്വംഭരൻ അവനെ താങ്ങിയെടുത്ത് അകത്തു കൊണ്ടുചെന്നു കിടത്തി. അവന്റെ അമ്മായി ഇതു വന്നു കണ്ടപ്പോൾ പറയുകയാണ് "ഇവനെന്തൊരുപദ്രവമാണു നമുക്കു ചെയ്യുന്നത്. ഇവനെ വീട്ടിലേക്ക് അയച്ചുകൂടേ?"

ഇതു പ്രതാപൻ കേട്ടു. അവൻ നിലവിളിച്ചുകൊണ്ടു പറഞ്ഞു "അമ്മാവാ ഞാൻ വീട്ടിലേക്കു തന്നെ പോവുകയായിരുന്നു, അപ്പോഴാണ് അവർ എന്നെ പിടിച്ചു കൊണ്ടു പോന്നതു്"

പനി വളരെ കൂടി. എല്ലാ രാത്രിയിലും അവൻ പിച്ചും പേയും പറഞ്ഞുകൊണ്ടിരുന്നു. വിശ്വംഭരൻ ഡാക്ടറെ കൂട്ടിക്കൊണ്ടു വന്നു. പ്രതാപൻ പനി കൊണ്ടു ജ്വലിക്കുന്ന കണ്ണു തുറന്നു. എന്നിട്ടു വെളിവില്ലാത്തവനെപ്പോലെ പറഞ്ഞു. "അമ്മാവാ ഒഴിവുദിവസങ്ങൾ വന്നോ? എനിക്കു വീട്ടിൽ പോകാമോ?"

വിശ്വംഭരൻ കണ്ണുനീർ തുടച്ചുകൊണ്ട് അവന്റെ പൊള്ളുന്ന കൈയെടുത്ത് അമർത്തിപ്പിടിച്ചു കൊണ്ടു രാത്രി മുഴുവനും അടുത്തു തന്നെ ഇരുന്നു. അവൻ പിന്നെയും എന്തൊക്കെയോ പറഞ്ഞുതുടങ്ങി. അവസാനം ഏതാണ്ടിപ്രകാരം വ്യക്തമായി കേട്ടു. "അമ്മേ, എന്നെ ഇതുപോലെ അടിക്കല്ലേ. ഞാൻ പറയുന്നതു സത്യമാണ്"

പിറ്റേ ദിവസം അവനു് അല്പം ബോധമുണ്ടായിരുന്നു. അവൻ തല തിരിച്ചു മുറിയിലേക്കു നോക്കി, ആരെയോ പ്രതീക്ഷിച്ചുകൊണ്ടെന്ന പോലെ ഒടുവിൽ നിരാശയോടെ തല തിരിച്ചു തലയിണയിൽ ഉറപ്പിച്ചു. നിരാശയോടെ ആ കണ്ണുകൾ എവിടേയ്ക്കോ നോക്കി. വിശ്വംഭരനു കാര്യം മനസ്സിലായി. അദ്ദേഹം തല ചായിച്ചുകൊണ്ടു പറഞ്ഞു," പ്രതാപാ ഞാൻ അമ്മയ്ക്കു് ആളയച്ചിട്ടുണ്ടു്"

ആ ദിവസം അങ്ങിനെ കഴിഞ്ഞു. ഡാക്ടർ പറഞ്ഞു, കുട്ടിയുടെകാര്യം വളരെവിഷമത്തിലാണെന്ന്.

പ്രതാപൻ തലയ്ക്കു തീരെ ലക്കില്ലാതെ കരയുവാനും പലതും വിളിച്ചു പറയുവാനും തുടങ്ങി.

അടുത്ത ദിവസം പ്രതാപന്റെ അമ്മ ഒരു കൊടുങ്കാറ്റു പോലെ അവൻ കിടക്കുന്ന മുറിയിലേക്കു കയറിവന്നു. അവൾ മകന്റെ നില കണ്ടു വാവിട്ടു കരയുവാൻ തുടങ്ങി. വിശ്വംഭരൻ അവളെ സമാധാനിപ്പിക്കുവാൻ വളരെ ശ്രമിച്ചു. അവൾ കട്ടിലിലേക്കു ചാഞ്ഞുകൊണ്ടു നിലവിളിച്ചു. "പ്രതാപാ എന്റെ മോനേ . . ."

പ്രതാപൻ അവന്റെ പിച്ചും പേയും പറയൽ ഒരു നിമിഷത്തേക്കു നിറുത്തി. അമ്മ വിളിച്ച വിളി കേൾക്കുന്നതുപോലെ അവൻ ഞരങ്ങി. "...ഏ. ."

അവൾ പിന്നെയും നിലവിളിച്ചു. "എന്റെ പ്രതാപാ! എന്റെ മോനേ!...."

പതുക്കെ തല ഒന്നു തിരിച്ചെങ്കിലും ആരേയും കാണാതെ ശൂന്യതയിലേക്കു മിഴിച്ചുനോക്കിക്കൊണ്ടു പറഞ്ഞു. "അമ്മേ,.... എന്റെ ... ഒഴിവുദിവസങ്ങൾ വന്നു..."

(ടാഗോറിന്റെ Home Coming എന്ന കഥയെ ഉപജീവിച്ചു എഴുതിയതു്.)

**പല യുവാക്കന്മാരും ഒരു നിലയുറയ്ക്കുന്നതിനു മുമ്പു വിവാഹം ചെയ്യുവാൻ മടിക്കുന്നു. കാരണം അറിയേണ്ടതല്ലേ?.**

# വിവാഹം എന്നാൽ ഒരാളെ മറ്റൊരാളുടെ കഴുത്തിൽ കെട്ടിയേല്പിക്കുകയാണോ?

**കേരളപത്രികയുടെ ജനയിതാവും ഒന്നാമത്തെ പത്രാധിപരുമെന്ന നിലയിൽ അഖിലകേരള പ്രശസ്തി സമ്പാദിച്ചിരുന്ന പരേതനായ ചെങ്ങളത്തു കുഞ്ഞിരാമമേനോന്റെ കുടുംബത്തിൽ ഇന്നും എഴുത്തുകാരുടെ പാരമ്പര്യം നിലനിർത്തിക്കൊണ്ടുപോകുന്ന ലേഡി വിദ്വാൻ ചെങ്ങളത്തു പാറുക്കുട്ടി അമ്മയുടെ ചിന്താസന്താനമാണ് ഈ ലേഖനം.**

**സി. പാറുക്കുട്ടി അമ്മ**

ഒരു കാലമുണ്ടായിരുന്നു, സ്ത്രീകൾ വീട്ടിനകത്തിരുന്നു വീട്ടുകാര്യങ്ങളുമായി കഴിഞ്ഞാൽ മതിയെന്നും പുറത്തിറങ്ങുന്നതു കൂടി അഭിമാനക്കുറവാണെന്നും വിചാരിക്കുന്നതായിട്ട്. പണ്ടു വീട്ടിൽ ഒരാൾ വന്നാൽ നേരിട്ടു ചെന്ന് അയാളോടു കുശലം പറയുന്നതിനു പകരം ഉമ്മർവാതിൽപൊളിക്കൊണ്ടു പകുതി മറഞ്ഞിരുന്നു സംസാരിക്കുന്നതാണു തറവാടിത്തം. ഇന്നത്തെ വിചാരഗതി അതേരൂപത്തിൽ പുറത്തു പറയുവാൻ ആരും ധൈര്യപ്പെടുന്നില്ല. പരമ്പരാസിദ്ധമായ ആ ധാരണയിൽനിന്നു രക്ഷ നേടുവാൻ നമ്മുടെ ആളുകൾക്ക് ഇന്നും സാധിച്ചിട്ടില്ല. തന്മൂലം അവർ സമുദായസേവനത്തിനും മറ്റുമായി പുറത്തിറങ്ങി നടക്കുന്ന സ്ത്രീകളെ അപഹസിക്കുവാനും ആക്ഷേപിക്കുവാനും മടിക്കാറില്ല. ഭവഭൂതി പറഞ്ഞതുപോലെ "യഥാവാചാം തഥാസ്ത്രീണാം സാധുത്വേ ദുർജ്ജനോജ്ജനഃ" സ്ത്രീകളെപ്പറ്റി നല്ലതു പറയുന്നതിനെ സംബന്ധിച്ചേടത്തോളം എല്ലാ ആളുകളും ദുർജ്ജനങ്ങളാണ്. നമ്മുടെ മദിരാശി നിയമനിർമ്മാണസഭയിലെ അന്തസ്സുള്ള അന്തരീക്ഷത്തിൽ സ്ത്രീകളെ സംബന്ധിച്ച എന്തെങ്കിലും പ്രസ്താവം വന്നാൽ ഉടനെ ഉൽസവപ്പറമ്പുകളിലെ വിനോദരംഗങ്ങളിൽനിന്നെന്നപോലെ കുസൃതിപിടിച്ച ഫലിതച്ചോദ്യങ്ങളും ചിരിയും വിളിയും പുറപ്പെടുക പതിവായിരിക്കുന്നതു നിങ്ങൾ പത്രങ്ങളിൽ വായിക്കാറുണ്ടല്ലോ. അതേ! യഥാവാചാം തഥാസ്ത്രീണാം സാധുത്വേ ദുർജ്ജനോജ്ജന പുരുഷന്മാരുടെ ഈ മനോഗതിയുടെ കാരണത്തെപ്പറ്റി നമുക്കിപ്പോൾ ചിന്തിക്കേണ്ട. അതിനെ വകവെയ്ക്കാതെകണ്ടു നാം നമ്മുടെ വന്ദ്യപിതാവു കാണിച്ചുതന്നിട്ടുള്ള ആ പന്ഥാവിലൂടെ പോയി നമ്മുടെ ധർമ്മം നിറവേറ്റണമെന്നു പറയുവാനാണു ഞാൻ ഭാവിക്കുന്നതു്. നൂറ്റാണ്ടുകളായി അന്തഃപുരങ്ങളിൽ അടച്ചിടപ്പെട്ടിരുന്ന ഭാരത സ്ത്രീകൾ പുറത്തിറങ്ങി സമുദായ പരിഷ്ക്കാരരംഗത്തിലും രാഷ്ട്രീയ രംഗത്തിലും പ്രവർത്തിച്ചു തുടങ്ങിയതു ഗാന്ധിജിയുടെ ആഹ്വാനം കേട്ടിട്ടാണ്. നമ്മൾ പലപ്പോഴും തെറ്റിദ്ധരിക്കുവാൻ ഇടയുണ്ട്. പാശ്ചാത്യരാജ്യങ്ങളിൽ വ്യാപരിച്ചിരിക്കുന്ന സ്ത്രീ സ്വാതന്ത്ര്യ പ്രസ്ഥാനത്തിന്റെ അലയടിയാണു ഇതിനെല്ലാം കാരണമെന്ന്. അല്ല അല്ല പുറത്തുനിന്നു വരുന്ന ഏതു കാറ്റിന്നും വെളിച്ചത്തിന്നും കടക്കുവാൻ കഴിയാത്തവിധം അത്ര ഭദ്രമായി മൂടി അടയ്ക്കപ്പെട്ടതായിരുന്നു നമ്മുടെ അന്തഃപുരങ്ങൾ. സംസ്കൃതത്തിൽ അന്തഃപുരസ്ത്രീകൾക്കു "അസൂര്യംപശ്യകൾ" സൂര്യനെ കാണാത്തവർ എന്നു പേർ പറയാറുള്ളതു തികച്ചും അർത്ഥവത്തായിരുന്നു. അത്രയും കനം കൂടിയ ആ അന്തഃപുരഭിത്തികളെ ഭേദിച്ചു ചെല്ലുവാൻ സാധിച്ചതു ഗാന്ധിജിയുടെ സത്യഗ്രഹാഹ്വാനത്തിനുമാത്രമാണ്.

സമുദായസേവനമെന്നതു പുരുഷന്മാരുടെയെന്നപോലെ സ്ത്രീകളുടേയും ഒരു രണ്ടാം ധർമ്മമല്ല ഒന്നാം ധർമ്മം തന്നെയാണ്. അഥവാ ഒന്നാം ധർമ്മത്തിന്റെ ഒരു ഭാഗം മാത്രമാണ്. സ്ത്രീകളുടെ ഒന്നാമത്തെ ധർമ്മം ഗൃഹഭരണവും കുടുംബപരിചര്യയുമാണെന്നു പ്രസിദ്ധമാണല്ലോ. നല്ല സ്ഥിതിയിലുള്ള ഒരു കുടുംബത്തെ വളർത്തിക്കൊണ്ടുവരികയാണു താനും അതിന്റെ ഫലം. എന്നാൽ നമ്മുടെ കുടുംബത്തിന്നു ചുറ്റുമുള്ള മറ്റനേകം കുടുംബങ്ങൾ അതായതു സമുദായം ഹീനസ്ഥിതിയിലിരിക്കുമ്പോൾ അതിന്റെ നടുക്കുവെച്ചു നമ്മളിലൊരാളുടെ കുടുംബത്തെ

മാത്രം ഉന്നതസ്ഥിതിയിലെത്തിക്കുവാൻ സാധിക്കുമോ? ഒരിക്കലും സാധിക്കയില്ല. നമ്മളുടെ കുടുംബം സമുദായത്തിന്റെ ഒരംശം മാത്രമാണ്. സമുദായം വളരുന്നതിന്നനുസരിച്ചു മാത്രമേ നമുക്കും വളരുവാൻ സാധിക്കയുള്ളൂ. സമുദായം ക്ഷയിച്ചുപോവുകയാണെങ്കിൽ അതിനോടൊപ്പം നമുക്കും ക്ഷയിച്ചുപോകാതിരിപ്പാൻ സാദ്ധ്യമല്ല. പ്രത്യക്ഷത്തിൽ ഒരു ഉദാഹരണം പറയാം. അടുത്ത വീട്ടിൽ വല്ല സാംക്രമികരോഗവുമുണ്ടെങ്കിൽ നാം കരുതിയിരുന്നാൽ കൂടി അതു നമ്മുടെ വീട്ടിലേക്കു പകരുവാനാണെളുപ്പം. നാം നമ്മുടെ വീട്ടിൽ എത്ര ശുചിത്വം പാലിച്ചാലും അതു പകർന്നേക്കും. നേരേമറിച്ചു നാം അയൽവീട്ടിൽ ചെന്ന് അവിടുത്തെ ശുചിത്വത്തിനു വേണ്ടി ഉപദേശം കൊടുക്കുകയും ഏർപ്പാടു ചെയ്യുകയുമാണെങ്കിൽ തൊട്ടുള്ള ഏതു വീട്ടിലേക്കും അതു പകരാതെ കഴിപ്പാൻ എളുപ്പം കൂടും. ഈ ഉദാഹരണം വച്ചു നോക്കിയാൽ സമുദായസേവനവും കുടുംബഭാരവും വ്യത്യസ്ത ധർമ്മങ്ങളാണോ, അതന്നെങ്കിൽ അതിലേതാണു പ്രധാനം എന്നു മനസ്സിലാക്കാം. ഈ നിയമം ഇതുപോലുള്ള പൊതുക്കാര്യങ്ങളിലേ ബാധകമാകൂ എന്നു വിചാരിക്കേണ്ട. സൂക്ഷിച്ചുനോക്കിയാൽ എല്ലാ വിഷയത്തിലും ഇതു ശരിയാണെന്നു കാണാം. മറ്റൊരുദാഹരണം നോക്കുക. അടുത്ത വീട്ടിലെ കുട്ടികൾ വിദ്യാഭ്യാസമോ സംസ്കാരമോ ഇല്ലാതെ വൃത്തികെട്ടു വളരുകയും നമ്മുടെ കുട്ടികൾ പലപ്പോഴും അവരുമായി ഇടപെടുവാൻ ഇടവരുകയും ചെയ്യുമ്പോൾ നാം നമ്മുടെ കുട്ടികൾക്കുമാത്രം വിദ്യാഭ്യാസവും ശുചിത്വവും നൽകിയിട്ടു വലിയ പ്രയോജനമുണ്ടാകുമെന്നാശിച്ചുകൂടാ. എന്തുകൊണ്ടെന്നാൽ "സംസർഗ്ഗജാ ദോഷഗുണാ ഭവന്തി" സംസർഗ്ഗത്തിൽനിന്നാണ് അതായതു പരിതഃസ്ഥിതിയിൽനിന്നാണു മനുഷ്യനിൽ നന്മയും തിന്മയും വേരുറയ്ക്കുന്നതു് എന്നത്രെ ആപ്തവചനം. ഇതിനു പരിഹാരമായി സ്വാത്മം മാത്രം കാണുന്ന ആളുകൾ വിചാരിച്ചേക്കും നമ്മുടെ കുട്ടികളെ അന്യരുടെ മക്കളുമായി ഇടപെടുവാൻ വിടാതെ വളർത്തിയാൽ മതിയെന്ന്. പക്ഷെ, അതു നടക്കുന്ന കാര്യമല്ല. നടന്നാൽ തന്നെ പ്രയോജനകരവുമല്ല. അന്യരുമായി ഇടപെടാതെ അടച്ചിട്ടു സൂക്ഷിക്കുന്ന ഒരു കുട്ടിക്കു കാറ്റും വെളിച്ചവും ഏൽക്കാത്ത ചെടിയ്ക്കെന്നപോലെ ശരിയായ വളർച്ചയേ ഉണ്ടാവില്ല. ഇതുപോലെ എത്രയെങ്കിലും ഉദാഹരണമെടുത്തുനോക്കാം. ഏതു ഉദാഹരണമെടുത്തുനോക്കിയാലും സമുദായസേവനമെന്നതു് മനുഷ്യന്റെ മുഖ്യധർമ്മമാണെന്നും സ്ത്രീകളെ സംബന്ധിച്ചേടത്തോളം അതിനു പ്രാധാന്യം കൂടുകയല്ലാതെ കുറയുകയില്ലെന്നും വ്യക്തമായി തെളിഞ്ഞുകാണാം. നിങ്ങൾ ആലോചിച്ചുനോക്കുക. നമ്മുടെ ചുററുമുള്ള വീടുകളിൽ ഗർഭിണീശുശ്രൂഷയെ സംബന്ധിച്ച് വേണ്ടുന്ന വിവരമില്ലാതെ പ്രസവദുരിതങ്ങളനുഭവിക്കുന്ന എത്രയെത്ര അമ്മമാരുണ്ടായിരിക്കും. അവർക്കതിനെസംബന്ധിച്ച ഉപദേശങ്ങൾ കൊടുക്കുകയും അടുത്തു ചുരുങ്ങിയനിലയിലെങ്കിലും ഒരു പ്രസവകേന്ദ്രം ഏർപ്പെടുത്തികൊടുക്കുകയും ചെയ്താൽ അതെത്രവലിയൊരുപകാരമായിരിക്കും. ഒരു നാട്ടിൽ വിദ്യാഭ്യാസം സിദ്ധിച്ച ഒന്നോരണ്ടോ സ്ത്രീകൾ ഇതിന്നായി ഇറങ്ങിവേല ചെയ്താൽ മാത്രംപോരാ. സൗകര്യമുള്ളവരൊക്കെ ഇറങ്ങി ഈദൃശസമാജങ്ങൾ മുഖേന പ്രവർത്തിച്ചാൽ അതു ആ നാട്ടിനു എത്രവലിയ ഒരനുഗ്രഹമായിരിക്കും. മറ്റൊരുദാഹരണംപറഞ്ഞാൽ വീട്ടിൽ ധാരാളം ഒഴിവുസമയമുണ്ടായിട്ടും എന്തുചെയ്യേണ്ടുവെന്നറിയാതെ അന്യരുടെ കുററവും കുറവും പറഞ്ഞുനേരംകളയുന്ന എത്ര സ്ത്രീകളുണ്ടായിരിക്കും. അവർ അക്ഷരജ്ഞാനമില്ലാത്തവരാണെങ്കിൽ അവർക്ക് ആ സമയങ്ങളിൽ എഴുതുവാനും വായിക്കുവാനും പഠിപ്പിക്കുകയും അടുത്തൊരു വായനശാല സ്ഥാപിച്ച് അതിൽനിന്നു കൊള്ളാവുന്ന പുസ്തകങ്ങൾ വായിക്കാൻ കൊടുക്കുകയും ചെയ്യാം. അവരെ നൂൽനൂൽപ്പ്, തുന്നൽ മുതലായ കൈവേലകൾ പഠിപ്പിച്ചു വേണമെന്നുള്ളവർക്ക് അതിൽനിന്നു ചില്ലറ സമ്പാദ്യമുണ്ടാക്കുവാനും സഹായിക്കാം.

പൊതുവേ പറഞ്ഞാൽ ഓരോ സ്ത്രീയുടെയും ജീവിതഭാരം മുഴുവ

ൻ വിവാഹമണ്ഡപത്തിൽവെച്ചു മാലയിടുന്നതോടുകൂടി പുരുഷൻെറ കഴുത്തിൽ സമർപ്പിക്കപ്പെട്ടുകഴിഞ്ഞു എന്നൊരു ധാരണ നമ്മുടെ നാട്ടിൽ വേരൂന്നീട്ടുണ്ടു്. പുരുഷന്മാർക്കു് ആ ചുമതലയേൽക്കുന്ന ഭാവമാണിപ്പോൾ ഉള്ളതു്. ഈ ഭാരംചുമത്തൽ സമ്പ്രദായം മൂലമാണു പല യുവതിമാരുടെയും വിവാഹത്തിനു കാലതാമസം വന്നുപോകുന്നതു്. പല യുവാക്കന്മാരും ഒരു നിലയുറയ്ക്കുന്നതിനുമുമ്പു വിവാഹം ചെയ്യുവാൻ മടിക്കുകയും ചെയ്യുന്നു. വിവാഹം എന്നുവെച്ചാൽ ഒരാളെ മറ്റൊരാളുടെ കഴുത്തിൽ കെട്ടിയേല്പിക്കുകയാണെന്ന ഈ ധാരണ മാഞ്ഞുമറഞ്ഞുപോകുകയും സ്വാതന്ത്ര്യരും സ്വന്തംനിലയിൽ ജീവിക്കാൻകഴിവുള്ളവരുമായ രണ്ടു പേരുടെ സഹജീവിതം മാത്രമാണു ദാമ്പത്യം എന്ന ബോധം ഉറയ്ക്കുകയും ചെയ്താലേ നമ്മുടെ നാട്ടിലെ വൈവാഹിക വിഷമങ്ങൾ പലതും തീർന്നുകിട്ടുകയുള്ളൂ. ഇതിനുള്ള ഉപായമായി നമ്മുടെ ആളുകൾ കണ്ടുവച്ചിട്ടുള്ളതു് സ്ത്രീകളും കുറെ പഠിച്ചു് ഉദ്യോഗം നേടുക എന്നതാണു്. പക്ഷേ അതു വളരെ ചുരുക്കം ആളുകൾക്കു മാത്രം സാധിക്കുന്ന കാര്യമാണു്. ഇപ്പോൾ തന്നെ ഉദ്യോഗാർത്ഥികളെക്കൊണ്ടു് ആപ്പീസായ ആപ്പീസുകൾ മുഴുവനും വിഷമിക്കുകയാണു്. അതുകൊണ്ടു് ഒരു നല്ല ജീവിതം വേണമെന്നാഗ്രഹിക്കുന്ന ഏതൊരു സ്ത്രീയും സ്വന്തം ഉപജീവനത്തിനു വേണ്ട വല്ല തൊഴിലും പഠിച്ചിരിക്കുകയാണാവശ്യം. ഇതിനു നമ്മുടെ നാട്ടിലെ ചെറുമക്കളും മുസ്ലീംകളും മറ്റും നല്ല ദൃഷ്ടാന്തങ്ങളാണു്. അവരുടെ ഇടയിലെ ദമ്പതിമാർ രണ്ടു പേരും പാടത്തും പറമ്പിലും പ്രവർത്തിക്കുന്നു. രണ്ടുപേർക്കും കൂടിയുണ്ടാകുന്ന ചില്ലറ സമ്പാദ്യംകൊണ്ടു സ്വസ്ഥമായി കഴിഞ്ഞുകൂടുന്നു. പക്ഷെ ഇതൊക്കെ ബോധപൂർവമല്ല പാരമ്പര്യംകൊണ്ടാണു നടന്നുവരുന്നതു്. അതു് ഓരോ സ്ത്രീക്കും ബോധപൂർവം ചെയ്യുവാൻ സാധിക്കണം. അതു സ്ത്രീകൾക്കു് ഉണ്ടാക്കിക്കൊടുക്കേണ്ടതു് വനിതാസമാജങ്ങളുടെ കർത്തവ്യമാണു്. അതുകൊണ്ടു സ്ത്രീയും ഇതിനായി തന്നാൽ ആവുന്നതു ചെയ്യേണ്ടതാണെന്നുമാത്രം പറഞ്ഞുകൊള്ളട്ടെ.

# ബാലമണ്ഡലം

(അരുണയുടെ ആരംഭം മുതൽ ഇതിൽ ഒരു ബാലമണ്ഡലം ഉണ്ടായിരുന്നു. കോഴിക്കോട്ടുനിന്ന് ശ്രീ. വറുഗീസ് കളത്തിലിൻെറ പത്രാധിപത്യത്തിൽ പ്രസിദ്ധപ്പെടുത്തി വന്ന 'ഹിന്ദ്' ദിനപത്രം നിൎത്തപ്പെട്ടപ്പോൾ മുതൽ ആ പത്രത്തിലെ ബാലമണ്ഡലം അരുണ മാസികയിലേക്കു മാററുകയാണുണ്ടായതു്. കഴിഞ്ഞ ലക്കത്തിൽ ബാലമണ്ഡലം ഉൾപ്പെടുത്തുവാൻ സാധിച്ചില്ല. അതിൽ പല ബാലജനങ്ങളും പരിഭവിച്ചു് എഴുതിയിരിക്കുന്നു. കോഴിക്കോട്ടു നിന്നു കോട്ടയത്തേക്കു പ്രസിദ്ധീകരണം മാററുന്ന ഘട്ടത്തിൽ വന്നുപോയ ഒരു വീഴ്ചയാണതു്. ബാലജനങ്ങൾ ദയവു ചെയ്തു ക്ഷമിക്കണം—പത്രാധിപർ)

## ലല്ലല്ലല്ല, ലല്ലല്ലല്ല

പ്രിയപ്പെട്ട കുട്ടികളേ,

കേരളക്കരയിൽ ബാലജനങ്ങളുടെയിടയിൽ വളരെ പ്രചാരം സിദ്ധിച്ചിട്ടുള്ള ഒരു പാട്ടാണ് "ലല്ലല്ലല്ല". ഞാൻ ഒരു കുട്ടിയായിരുന്നപ്പോൾ എന്നെ ഏററവും കൂടുതൽ ആകർഷിച്ചിട്ടുള്ള ഒരു പാട്ടാണിതു്. കൊല്ലവർഷം 1084-ൽ ഞാൻ ചങ്ങനാശേരി കോൺവെൻറിൽ താഴത്തെക്ലാസ്സിൽ പഠിച്ചുകൊണ്ടിരിക്കുകയായിരുന്നു. മാരേട്ടു സാറാകോര (പിന്നീടുമിസ്സസ് കെ. എം. ചെറിയാൻ, മനോരമ കോട്ടയം) മണിയനാട്ടു് സാറാമ്മ, കോഴിമണ്ണിലെ ബേബി അപ്പോത്തിക്കരിയുടെ രണ്ടു പുത്രിമാർ മുതലായവരായിരുന്നു എൻെറ സഹപാഠികൾ.

കോൺവൻറിൽ ഞങ്ങളെ പഠിപ്പിച്ചുകൊണ്ടിരുന്നതു് കത്തോലിക്കാസിസ്റ്റർമാരാണ്. തീവണ്ടി കണ്ടിട്ടുള്ളവർ എഴുന്നേററു നിൽക്കുവാൻ ഒരു ദിവസം സിസ്റ്റർ ആജ്ഞാപിച്ചു. ഞങ്ങൾ അധികപക്ഷവും തീവണ്ടികണ്ടിട്ടില്ലാത്തവരായിരുന്നു. ആ അത്ഭുതയന്ത്രത്തെപ്പററി അറിയുവാൻ ഞങ്ങൾക്കു് വലിയ ആഗ്രഹമുണ്ടായി. ഞങ്ങളുടെ ക്ലാസിൽ ബേബി അപ്പോത്തിക്കരിയുടെ രണ്ടു പുത്രിമാർ മാത്രമേ തീവണ്ടി കണ്ടിട്ടുള്ളവരായി ഉണ്ടായിരുന്നുള്ളു. തീവണ്ടിയെപ്പററി ശരിയായ ഒരു വിവരണം ലഭിക്കുവാൻ ഞങ്ങൾ അഭിലഷിച്ചു. ഏതായാലും ഞങ്ങളെ തൃപ്തിപ്പെടുത്തുന്നതിനു വേണ്ടി സിസ്റ്റർ ഞങ്ങളെ ഒരു പാട്ടു പഠിപ്പിച്ചു. അതാണ് "ലല്ലല്ലല്ല". ഈ പാട്ടിൻെറ ജനയിതാവു ആരാണെന്നു നിശ്ചയമില്ല. അതു് ആരാണെന്ന് ഈ മാസികാപംക്തികളിൽക്കൂടി വെളിപ്പെടുത്തിയാൽ നന്നു്. ഏതായാലും ആ പാട്ടു് ഇവിടെ ചേർത്തുകൊള്ളുന്നു.

സ്നേഹപൂർവം
മിസ്സസ് അച്ചാമ്മ ചാക്കോ.

### പാട്ടു്

ലല്ലല്ലല്ല—ലല്ലല്ലല്ല—ലല്ലല്ലല്ല—ലല്ലല്ലല്ല
ലല്ലല്ലല്ല വെച്ചുംകൊണ്ടു തീവണ്ടിയിതാ ഓടുന്നു
എൻജിൻ മുമ്പിലും വണ്ടികൾ പിമ്പിലും കൂട്ടികൊളുത്തിയിട്ടിട്ടു്
ചഞ്ചലമോടെ ചീട്ടുകൾ വാങ്ങി കയറുന്നാളുകൾ വേഗമോടെ
ഗാർഡ് എന്നവനും വിസിലും ഊതി പച്ചക്കൊടിയടയാളം കാട്ടി
ഗാഢദൃഷ്ടിയുള്ള ഡ്റൈവർ താനും ധൃതി തുടങ്ങുന്നു.
എട്ടോ പത്തോ പെരിയവണ്ടികൾ എൻജിൻ വലിച്ചുകൊണ്ടോടുന്നു
കേട്ടുകൊൾ ബാലരേ എന്തൊരത്ഭുതംവൻകരക്കപ്പൽഎന്നതൊന്നാം
ആളുകളെട്ടോ പത്തോ കയറും മുറികൾ അനവധിയുണ്ടല്ലോ
പൊളിയല്ലനൎത്ഥം മൂന്നാം ക്ലാസിൽ തിക്കും ഞെക്കും വാവെച്ചു്.
ഒന്നുംരണ്ടും ക്ലാസ്സുകളിൽ ബഹുപരമാനന്ദ സഞ്ചാരം
വന്നതുവന്നു,പോയതുപോയി കൂലിയതേററം കൊടുക്കേണം
ലല്ലല്ലല്ല,ലല്ലല്ലല്ല,ലല്ലല്ലല്ല,ലല്ലല്ലല്ല
ലല്ലല്ലല്ല വെച്ചുംകൊണ്ടു തീവണ്ടിയിതാ ഓടുന്നു.

**എം. എസ്സിന്റെ സംഗീതം മധുരമധുരമായ തേനിന്റെ ഒഴുക്കാണ്. കേൾവിക്കാരെ ബ്രഹ്മസുഖാനുഭൂതിയിൽ വിലയിപ്പിക്കുന്ന ആ ഗാനകോകിലത്തിന്റെ ഗാനസാമർത്ഥ്യത്തെപ്പററി സംഗീതശാസ്ത്രപടുവായ ശ്രീ പി. ഒ.യ്ക്കു പറയാനുള്ളതു് എന്താണെന്നു നോക്കുക.**

## എം. എസ്സ്.

# സുബ്ബലക്ഷ്മി

(അരുണയ്ക്കു പ്രത്യേകം)

ഏതാണ്ടു് ഒരേഴു വർഷമായിക്കാണും. മദ്രാസിൽവച്ചാണു ഞാൻ ശ്രീമതി എം. എസ്. സുബ്ബലക്ഷ്മിയുടെ പാട്ടുകച്ചേരി ആദ്യമായി കേട്ടതു്. ഒരിക്കലും മറക്കാൻവയ്യാത്ത ആ രംഗം എന്നും വിടരുന്ന പുതുമയോടെ എന്റെ സ്മരണയിൽ അവശേഷിക്കുന്നു. അതിനുശേഷം ശ്രീമതി "എം.എസ്."ന്റെ സംഗീതസദസ്സ്, വലിയ പ്രയാസം കൂടാതെ ചെന്നെത്താവുന്ന ഏതു ദിക്കിൽ ഉണ്ടെന്നു കേട്ടാലും ഞാൻ പോയി കേൾക്കാറുണ്ടു്. തെക്കേഇൻഡ്യയിലെ പേരെടുത്ത സംഗീതവിദ്വാന്മാരായ ആര്യാകുടി രാമാനുജയങ്കാർ, ചെമ്പയ് വൈദ്യനാഥഭാഗവതർ, ചെമ്മാങ്കുടി ശ്രീനിവാസൻ, മുസൂരി സുബ്രഹ്മണ്യയ്യർ, ജി. എൻ. ബാലസുബ്രഹ്മണ്യം, മധുരമണി ആദിയായ പല സംഗീതസാർവഭൌമന്മാരുടെയും പാട്ടുകച്ചേരികൾ പലപ്രാവശ്യം കേട്ടിട്ടുണ്ടു്. സംഗീതശാസ്ത്രവൈദുഷ്യത്തിന്റെ അപാരഗാംഭീര്യം നോക്കിയാൽ അങ്ങിനെയുള്ള മഹാരഥന്മാരുടെ പംക്തിയിൽ ശ്രീമതി എം. എസ്. സുബ്ബലക്ഷ്മിക്കോ, പ്രസിദ്ധ സിനിമാനടനും നല്ലൊരു ഗായകനുമായ എം.കെ. ത്യാഗരാജഭാഗവതർക്കോ വലിയ സ്ഥാനമുണ്ടെന്നു പറയാൻ നിവൃത്തിയില്ല. രണ്ടുകൂട്ടരും രണ്ടു പ്രസ്ഥാനങ്ങളുടെ പ്രാതിനിദ്ധ്യം വഹിക്കുന്നു എന്നേയുള്ളു. സംഗീതവിഷയത്തിൽ ആര്യാകുടി രാമാനുജയങ്കാരെയും ശ്രീമതി എം.എസ്. സുബ്ബലക്ഷ്മിയേയും തമ്മിൽ താരതമ്യപ്പെടുത്തുന്നതു, സാഹിത്യഭാഷയിൽ പറഞ്ഞാൽ, കേരളവർമ്മ വലിയകോയിത്തമ്പുരാനെയും ചങ്ങമ്പുഴയെയും തമ്മിൽ താരതമ്യപ്പെടുത്തുന്നതു പോലെയിരിക്കും. നമ്മുടെ സാഹിത്യത്തിൽ ഉള്ളൂർ, വള്ളത്തോൾ, കുമാരനാശാൻ, സാഹിത്യകുശലൻ സി.വി.രാമൻപിള്ള, ആദിയായ പ്രൌഢനേതാക്കന്മാർക്കുള്ള സ്ഥാനത്തോടു, സംഗീതത്തിൽ മേല്പറഞ്ഞ മഹാവിദ്വാന്മാർക്കുള്ള സ്ഥാനം സാമ്യം വഹിക്കുന്നു. എങ്കിലും, ചങ്ങമ്പുഴയ്ക്കും തകഴിക്കും കേശവദേവിനും ബഷീറിനും മററും ഇന്നത്തെ സാഹിത്യലോകത്തിൽ അപ്രതിമമായ ഓരോ സ്ഥാനം സ്വായത്തമാണെന്നുള്ള സംഗതിയും ആർക്കും നിഷേധിക്കാൻ നിവൃത്തിയില്ലാത്ത ഒരു പരമാർത്ഥമാണു്. അതുപോലെതന്നെ ഇന്നത്തെ ദക്ഷിണേന്ത്യൻ സംഗീതലോകത്തിൽ അതുല്യമായ ഒരു സ്ഥാനം ശ്രീമതി എം. എസ്. സുബ്ബലക്ഷ്മിക്കുണ്ടു്. മററാർക്കുമില്ലാത്ത, സാക്ഷാൽ ദിവ്യമെന്നു തന്നെ പറയപ്പെടാവുന്ന, നാദമാധുരിയാണതിന്റെ പ്രധാന ഗുണം.

ഒരു ഡിസംബർ മാസത്തിലാണെന്നു തോന്നുന്നു. സുപ്രസന്നമായ ഒരു സായാഹ്നം. മദ്രാസിലെ ഏററവും വലിയ ഒരു ഹാൾ. വൈകുന്നേരം അഞ്ചരമണിക്കു സംഗീതസദസ്സ് ആരംഭിക്കുമെന്നു വിജ്ഞാപനം ചെയ്തിരുന്നതു്. ഏതാണ്ടു നാലരമണിയായപ്പോഴേക്കു തന്നെ അതിവിശാലമായ ആ ഹാളും പരിസരങ്ങളും ശ്രോതാക്കളെക്കൊണ്ടു നിറഞ്ഞുകഴിഞ്ഞു. 50 രൂപ, 25രൂപ, 15രൂപാ, 10രൂപാ, 5രൂപ, എന്നിങ്ങനെ ഏതാണ്ടു ക്രമത്തിലായിരുന്നു ടിക്കററുനിരക്കു് എന്നാണെന്റെ ഓർമ്മ. മദ്രാസ് ഹൈക്കോടതിയിലെ ജഡ്ജി

**പി. ഒ.**

മാർ, റിട്ട. ജഡ്ജിമാർ, അവരുടെ കുടുംബാംഗങ്ങൾ, മററു പല വകുപ്പുകളിൽപ്പെട്ട ഉയർന്ന ഉദ്യോഗസ്ഥന്മാർ (കുടുംബസമേതം), അഭിഭാഷകന്മാർ, ഡാക്ടറന്മാർ, പത്രാധിപന്മാർ, പൊതുജനനേതാക്കന്മാർ എന്നുവേണ്ടാ ജനസമുദായത്തിന്റെ പല പടികളിൽപ്പെട്ട ഒരു വമ്പിച്ച മഹാസദസ്സ് കാലേക്കൂട്ടി അവരവരുടെ ഇരിപ്പിടങ്ങളിൽ സ്ഥലംപിടിച്ചുകഴിഞ്ഞു. ആ ഹാളിനു സമീപമുള്ള റോഡിന്റെ ഇരുവശങ്ങളും, വളരെദ്ദൂരം, വെട്ടിത്തിളങ്ങുന്ന ഒന്നാന്തരം മോട്ടോർകാറുകൾകൊണ്ടു പ്രളയിതമായി. മുൻനിരയിലുള്ള പ്രധാന ഇരിപ്പിടങ്ങളുടെ പംക്തിയിൽ ദക്ഷിണേന്ത്യയിലെ മിക്ക സിനിമാതാരങ്ങളും ഉപവിഷ്ടരായിരുന്നു. അക്കൂട്ടത്തിൽ ത്യാഗരാജഭാഗവതർ, പി.യു.ചിന്നപ്പാ, എൻ.എസ്. കൃഷ്ണൻ, ശ്രീമതിമാരായ ടി.ആർ.രാജകുമാരി, കണ്ണാംബ, വസന്തകോകിലം, ആദിയായ പല നടീനടന്മാരും ഉൾപ്പെട്ടിരുന്നതായി ഓർക്കുന്നു. സദസ്സു മുഴുവൻ ഏകാഗ്രമായ ഒരു സുപ്രതീക്ഷയുടെ സൂചിമുനയിൽ തപോനിഷ്ഠയിലമർന്നിരിക്കുന്നതുപോലെ കഴിയുന്നു. ഹാളിന്റെ ഒരു ഭാഗത്തായി തയ്യാർ ചെയ്തിരിക്കുന്ന വിശാലമായ ഗാനവേദിക അതിമനോഹരങ്ങളായ പട്ടുകംബളങ്ങളും മററും വിരിച്ചിട്ടിരിക്കുന്നു. ഉച്ചഭാഷിണിയും ഘടിപ്പിച്ചിട്ടുണ്ട്. മണി അഞ്ചേകാൽ ആയപ്പോഴേക്ക് ആ മഹാസദസ്സു പ്രത്യാശാനിർഭരമായ അക്ഷമകൊണ്ടു ത്രസിക്കുന്നതു കാണാമായിരുന്നു. നമ്മുടെ മലയാളനാട്ടിൽ "വെറും" ഒരു പാട്ടുകച്ചേരി കേൾക്കാൻ ഇത്ര വളരെ വിശിഷ്ടാതിഥികളടങ്ങിയ ഒരു മഹാജനസദസ്സു വന്നു ചേരുകയോ, അഥവാ വന്നുചേർന്നാൽ തന്നെ സദസ്യർ ഒരുപോലെ ഇത്ര ശ്വാസമടക്കിയ പ്രതീക്ഷാപാരവശ്യം പ്രദർശിപ്പിക്കുകയോ ചെയ്യുന്ന കാര്യം പരമദുർല്ലഭമാണ്. ഇന്നാട്ടിൽ, വല്ലവരുടെയും നിർബന്ധം കൊണ്ട് ഒഴിയാൻ വയ്യാതെ വന്നിട്ടോ മററോ, ഒരു പാട്ടുകച്ചേരി കേൾക്കാനോ ഡ്രാമാ കാണാനോ സ്വയം ശപിച്ചുകൊണ്ടു മുൻനിരയിൽ വന്നിരിക്കുന്ന ചില നേതാക്കന്മാർ, ഹാളിൽ വന്നിരിക്കുന്ന നിമിഷം മുതൽ മറേറതോ ലോകവാർത്തകളെപ്പററിയുള്ള സംഭാഷണ വിമർശന കോലാഹലങ്ങളിൽ നിമഗ്നരായിരിക്കുകയും, കലാപരിപാടി കഷ്ടിച്ചു പകുതിയാകുമ്പോഴേക്കു കോട്ടുവാ വിട്ടുകൊണ്ടു ഹാളിൽ നിന്നിറങ്ങിപ്പോകുകയും ചെയ്യുന്ന കാര്യം സുലഭമാണ്. ഈ നിസ്സാര കാര്യത്തിനു ചെലവഴിക്കാൻ തങ്ങൾക്കു സമയമില്ല എന്നൊരു അഭിമാനഗൗരവം നടിച്ചുകൊണ്ടാണവരുടെ വരവും, ഇരുപ്പും, ഇറങ്ങിപ്പോക്കും. അതാണു കഷ്ടം. പരമാർത്ഥമെന്താണെന്നു വച്ചാൽ, സംഗീതം ആദിയായ സുന്ദര കലകളിലുള്ള ഗന്ധമില്ലായ്മ മാത്രമാണ്. അല്ലാതെ ജോലിത്തിരക്കു കൊണ്ടൊന്നുമല്ല. എന്നാൽ അജ്ഞതാവിലസിതമായ ഈ വങ്കത്തത്തിനു വ്യത്യസ്തമായി തമിഴരെ സംബന്ധിച്ച് ഒരു വിശേഷതയുണ്ട്. സംഗീതത്തിൽ ഏറെക്കുറെയെങ്കിലും വാസനയും താല്പര്യവുമില്ലാത്തവർ അവരുടെ ഇടയിൽ തുലോം കുറവാണ്. സംഗീതം അവരുടെ ജാത്യസംസ്കാരത്തിൽ അത്ര ഗാഢമായി അലിഞ്ഞു ചേർന്നിട്ടുണ്ട്. മദ്രാസിലെ "ഹിന്ദു" പത്രത്തിന്റെ പത്രാധിപരും പ്രസിദ്ധനുമായ മി. കെ. ശ്രീനിവാസൻ ബി. എ. സംഗീതകലാ വിഷയത്തിൽ അഗാധജ്ഞാനവും അഭിനിവേശവുമുള്ള ഒരു മികച്ച സഹൃദയനാണെന്നുള്ള പരമാർത്ഥം പലരും അറിഞ്ഞിട്ടുണ്ടോ എന്നു സംശയമാണ്. ഇന്നാട്ടിലെ നേതാക്കന്മാരിൽ സംഗീത കൗതുകമുള്ളവർ എത്രപേർ കാണും? ഇപ്പോഴത്തെ തിരു-കൊച്ചി മുഖ്യമന്ത്രി ശ്രീ സി. കേശവൻ ഒരു നല്ല ഗായകൻ കൂടിയാണെന്നറിവുണ്ട്. പിന്നെ ആരെങ്കിലുമുണ്ടോ, എന്തോ?

കൃത്യം മണി അഞ്ചരയടിച്ചപ്പോൾ, ജനനിബിഡമായ ആ ഹാളിന്റെ ഒരു വശത്തുള്ള വാതിൽക്കലേക്കു സദസ്സിന്റെ ദൃഷ്ടി തിരിഞ്ഞു. കാഴ്ചയിൽ സുമുഖിയെങ്കിലും വളരെ അനാഡംബരമായി വസ്ത്രധാരണം ചെയ്തിരിക്കുന്ന അടക്കമൊതുക്കമുള്ള ഒരു യുവതി (ഒരു മുപ്പത്തിയഞ്ചു വയസ്സു പ്രായം തോന്നിക്കും) ഖദർവസ്ത്രധാരിയും സുമുഖനുമായ സ്വഭർത്താവിനാൽ അനുഗതയായി, സദസ്സിന്റെ മദ്ധ്യേയുള്ള ഇടവഴിയിലൂടെ മന്ദസ്മിതം പൊഴിച്ചുകൊണ്ടു തൊഴുകൈയോടെ മെല്ലെ നടന്നു യോഗവേദിയിൽ കയറി ഉച്ചഭാഷിണിക്കു പിമ്പിൽ ചമ്രം പടഞ്ഞിരുന്നു. സുപ്രസിദ്ധ ഫിഡിൽവിദഗ്ദ്ധനായ രാജമാണിക്കം പിള്ളയായിരുന്നു അന്നത്തെ പക്കമേളക്കാരിൽ ഒരുവനെ

നു തോന്നുന്നു. മൃദംഗക്കാരൻ ആരായിരുന്നു എന്നു് ഓർക്കുന്നില്ല.

അതാ "എം. എസ്." പാടാൻ ആരംഭിക്കുന്നു. സഭാകമ്പത്തിന്റെ ലവലേശമില്ല. എത്രവമ്പിച്ച സദസ്സിനെയുംതൊടിയിടയിൽ നാദബ്രഹ്മത്തിന്റെ മേഘതലങ്ങളിലേക്കു് ഉയർത്തിയെറിഞ്ഞു് അമ്മാനമാടാനുള്ള അൽഭുതകരമായ കഴിവു മനുഷ്യരൂപമെടുത്തിരിക്കുന്നതാണു് ആ കൊച്ചു സ്ത്രീയെന്നു്, വിനീതമായ ഇരുപ്പും ഭാവവും കണ്ടാൽ ആർക്കും തോന്നുകില്ല. നല്ല വെളുത്ത നിറം, ഒരു പാട്ടുകാരിയെന്നതിനേക്കാൾ, തറവാടിത്തവും അന്തസ്സും അതിനു ചേർന്ന അടക്കമൊതുക്കവും തികഞ്ഞ ഒരു ഗൃഹനായികയുടെ പ്രതീതിയാണു് അഗാനദേവത സദസ്യരിൽ ഉളവാക്കുന്നതു്. അതാ, തംബുരുശ്രുതി മീട്ടിക്കഴിഞ്ഞു. അന്തരീക്ഷം സംഗീതമയമായി. സദസ്സു ശബ്ദമടക്കി, സമാധിയിലെന്നതുപോലെ സ്ഥിതിചെയ്യുന്നു. ദിവ്യസംഗീതാമൃതത്തിന്റെ ഗംഗാപ്രവാഹം, ആദ്യമാദ്യം നേരിയ നാദനിർച്ചലുകളായി പൊട്ടിയൊഴുകിത്തുടങ്ങുന്നു. ആദ്യമായി "ഹംസധ്വനി" എന്നു പറയപ്പെടുന്ന ഒരു രാഗമാണു് ഉതിർന്നുവീണതു്. പഴയകാലം മുതൽക്കേ നമ്മുടെ ഭാഗവതരന്മാർ, സാധാരണയായി, പാട്ടുകച്ചേരികളിൽ ആരംഭിക്കാറുള്ള ഒരു രാഗമാണതു്. നാദവിന്യാസത്തിന്റെ കിഴക്കാംതൂക്കായ കോറമ്പ്ക്കെട്ടുകൾകൊണ്ടു മറ്റു ചില പ്രശാന്തരാഗങ്ങളെപ്പോലെ ചിലർക്കു് അത്രതന്നെ ശ്രവണസുഖപ്രദമായി തോന്നാത്ത ഒരു രാഗമാണതു്. പോരെങ്കിൽ, പണ്ടേ, പാട്ടുകച്ചേരികളുടെ മാമൂൽച്ചിട്ടയനുസരിച്ചുള്ള നാന്ദിയെന്ന നിലയിൽ കേട്ടുകേട്ടു തഴമ്പിച്ച ഒരു രാഗവുമാണു്. എങ്കിലും തുരുമ്പും കീടനും പിടിച്ചു ജീർണ്ണപ്രായമായി കുപ്പയിൽ കിടന്ന ഒരു ലോഹക്കഷണം ഒരു കൊല്ലന്റെ ഉലയിൽവച്ചു കാച്ചി ചുവക്കെപ്പഴുപ്പിച്ചെടുക്കുമ്പോൾ കാണപ്പെടുന്ന നവ്യജാജ്ജ്വല്യതയും തിളക്കവും ആ രാഗത്തിനു കാണപ്പെട്ടു. ആ രാഗത്തിന്റെ മാമൂൽരൂപമേ മാറിപ്പോയെന്നു തോന്നി. എന്നാൽ രാഗത്തിന്റെ ജീവനായ "ഭാവം" തനിരൂപത്തിൽ ആ നാദജ്ജ്വാലകൾക്കുള്ളിൽനിന്നു തത്തിക്കളിച്ചു ശോഭിക്കുകയും ചെയ്തിരുന്നു. അതാണു് അനുഗൃഹീതമായ കലാകർമ്മകൌശലത്തിന്റെ അത്ഭുതസിദ്ധിവൈഭവം! സാധാരണക്കാർ സാധാരണരീതിയിൽ കൈകാര്യം ചെയ്തു സാധാരണഫലങ്ങളെമാത്രം ഉല്പാദിക്കാൻ ഉപയോഗിക്കുന്ന സാധാരണസാമഗ്രികൾ, പ്രതിഭാശാലിയായ ഒരു കലാശില്പിയുടെ വിദഗ്ദ്ധഹസ്തങ്ങളിൽ കിട്ടുമ്പോൾ, മായാവിദ്യകൊണ്ടെന്നപോലെ, അവ, ഒരേ സമയത്തു് അനേകരൂപങ്ങൾ കൈക്കൊള്ളുന്ന അൽഭുതസാധനങ്ങളായി രൂപാന്തരപ്പെടുന്നു. ശ്രീമതി എം.എസ്. സുബ്ബലക്ഷ്മിയുടെ നാദം ("ശാരീരം")പോലെ ഇത്ര കറ തീർന്ന—കരടറ്റ—ഒരു ഉച്ചനാദം വേറെയാർക്കും കണ്ടിട്ടില്ല. അതിനോട്ടു് അടുത്തെങ്കിലും വരുന്ന നാദഗുണം ശ്രീമതി കെ. ബി. സുന്ദരാംബാളിനുണ്ടു്. ഈയിടെ പരേതയായ ശ്രീമതി വസന്തകോകിലത്തിന്റെ നാദവും ഏതാണ്ടു് ഈയിനത്തിൽപെട്ടതായിരുന്നു എന്നു പറയാം. പക്ഷേ അവരുടെയിരുവരുടെയും നാദഗുണത്തിലും മെച്ചമാണു് എം. എസ്.-ന്റെ നാദം. അതിനു തുല്യമായി അതു മാത്രമേയുള്ളു എന്നല്ലാതെ മറ്റൊന്നും പറയുന്നില്ല. ദീർഘകാലം നാടകവേദിയിൽ പരിചയിച്ചതുകൊണ്ടായിരിക്കാം, ശ്രീമതി സുന്ദരാംബാളിന്റെ സംഗീതത്തിൽ, പ്രത്യേകിച്ചു രാഗാലാപനങ്ങളിൽ, നാടകവേദിയിലെ സംഗീതരീതിയുടെ ഒരു ചുവ കലർന്നു കാണാറുണ്ടു്. "ഓവർസ്റ്റീഡ്" അഥവാ അനവധാനതയാണതിന്റെ ഒരു പ്രത്യേകലക്ഷണം. ഓവർസ്റ്റീഡിലും അത്യുച്ചശ്രുതിയിലുമുള്ള ആലാപനത്തിൽ പലപ്പോഴും സംഗീതത്തിന്റെ അതിസൂക്ഷ്മതരങ്ങളായ നാദസൌന്ദര്യങ്ങളെ ആവിഷ്കരിക്കാൻ എളുപ്പമല്ല. മണിക്കൂറിൽ നൂറൊ ഇരുനൂറൊ മൈൽ ദൂരത്തിലുള്ള വേഗതയിൽ പാഞ്ഞുപോകുന്ന ഒരു തീവണ്ടി പെട്ടെന്നു ബ്രേക്കിട്ടു നിറുത്താൻ എളുപ്പമല്ലല്ലൊ. സുപ്രസിദ്ധ തമിഴ്നടനും ഗായകശ്രേഷ്ഠനുമായിരുന്ന പരേതനായ എസ്. ജി. കി

ട്ടപ്പായുടെ സംഗീതരീതിക്കും, പലപ്പോഴും, "ഓവർസ്സീഡ്" എന്ന ഈയൊരു സൂക്ഷ്മതരമായ ലഘുന്യൂനതയുണ്ടായിരുന്നു. എങ്കിലും ശ്രീ കിട്ടപ്പായുടെയും ശ്രീമതി സുന്ദരാംബാളിന്റെയും സംഗീതത്തിനു സ്വതസ്സിദ്ധമായ ഒരു ഹൃദ്യതയും, സാധാരണക്കാരായ ശ്രോതാക്കളെ പെട്ടെന്ന് ആനന്ദിപ്പിക്കാനുള്ള അനന്യസുലഭമായ ഒരു വശ്യതയും ഉണ്ടെന്നു സമ്മതിച്ചേ തീരൂ.

ശ്രീമതി എം.എസ്. സുബ്ബലക്ഷ്മിയുടെ നാദം അത്യുച്ചകോടിയിൽ ദേവലോകംവരെ ഉയരുമെങ്കിലും അവിടെയും അതു പ്രശാന്തമായി പറന്നുനിൽക്കുകയേ ചെയ്യുകയുള്ളൂ. പരിഭ്രാന്തമായ "ഓവർസ്സീഡി"ന്റെ ചേഷ്ടകൾ അതിനില്ല. അതിനാൽ, അതു ചെന്നെത്തുന്നിടത്തോളം ദൂരത്തിൽ ശുദ്ധമായ സംഗീതരീതികളിൽനിന്നുവ്യതിചലിക്കാറില്ല. നാടകവേദികളിലെ സംഗീതപാകങ്ങളുടെ ച്യുവയും "എം.എസ്."ന്റെ സംഗീതത്തിൽ കലരാറില്ല. ശ്രീമതി കെ. ബി. സുന്ദരാംബാളിന്റെ സംഗീതരീതിയെ പശുവിൻനെയ്യോട് ഉപമിക്കാമെങ്കിൽ, എം. എസ്. ന്റെ സംഗീതം മധുരമധുരമായ തേനിന്റെ ഒഴുക്കാണ്. അതിനു പരിയായി ഒരു ശബ്ദമാധുര്യം ഭാവനചെയ്യാൻ സാദ്ധ്യമല്ല. അദ്യമാദ്യം നേരിയ വെള്ളിക്കമ്പികൾപോലെ നീളനീളെ ച്യുരുളഴിഞ്ഞുവരുന്ന ആ നേർത്ത നാദശലാകകൾ, ക്രമേണ, ഘനം കൂടി, വളർന്നു, ശക്തിമത്തായി, വൈദ്യുതപ്രസരം കൊണ്ടെന്നപോലെ അന്തരീക്ഷത്തെ നിറയ്ക്കും. പിന്നെ കേഴ്വിക്കാരായ നാം തന്നെ നാദബ്രഹ്മസുഖാനുഭൂതിയിൽ വിലയം പ്രാപിച്ചുപോകുന്നു. പ്രാപഞ്ചികങ്ങളായ ഇതരചിന്തകളെല്ലാം തനിയെ കുറെ നേരത്തേക്കു നമ്മെ വിട്ടുമാറിനിൽക്കുന്നു. സർവ്വം സംഗീതമയം! വെറുതെയല്ല ഈശ്വരനെ നാദരൂപമായി മതഗുരുക്കന്മാർ ഉൽപ്രേക്ഷിച്ചിട്ടുള്ളത്. രാഗത്തിന്റെ വിവിധ ഘട്ടങ്ങളെ തരണം ചെയ്ത് കീർത്തനാലാപത്തിലേക്കു പ്രവേശിക്കുന്നു. പാറപ്പുറത്തു വീണു ചിന്നിച്ചിതറുന്ന ജലകണങ്ങൾ പ്രഭാതസൂര്യന്റെഇളംവെയിൽ തട്ടി പളുങ്കുമണികളെന്നവണ്ണം തിളങ്ങുന്നതുപോലെയാണു, ചില ഘട്ടങ്ങളിൽ ആ അപ്സരനാദം കിലുകിലെ ചിന്നിച്ചിതറി നമ്മുടെ ശ്രവണപുടങ്ങളിൽ മാറൊലിക്കൊള്ളുന്നത്. ഇനി മറെറാന്ന്. സാധാരണയായി നമ്മുടെ ചില മേലെക്കിട ഭാഗവതരന്മാരെപ്പോലും, അവരുടെ പാട്ടുകച്ചേരിക്കിടയിൽ ഒരുനോക്കു കാണുന്നതു നമുക്കു പ്രാണസങ്കടകരമാണ്. ഒരു പ്രസവവേദനയുടെ അപസ്മാരഗോഷ്ടികളോടെയാണ് മിക്ക പാട്ടുകാരും സംഗീതപ്രയോഗംചെയ്യാറുള്ളത്. ചിലരെ സംബന്ധിച്ച് ഇതു കേവലം ദുരഭ്യാസത്തിന്റെ ഫലം മാത്രമാണ്. എന്നാൽ എല്ലാവരെ സംബന്ധിച്ചും അങ്ങനെ വിധികല്പിക്കുന്നതു ശരിയായിരിക്കുകയില്ല. ചിലരുടെ മനസ്സിലുള്ള സംഗീതകലാശില്പരൂപങ്ങളെ അതേപടി വെളിയിൽ അവിഷ്ക്കരിക്കത്തക്ക കായികമായ ആയാസലാഘവം അവർക്കുണ്ടായെന്നു വരികയില്ല. സ്വതേ നല്ലൊരു വാഗ്മിക്ക് കഠിനമായ ജലദോഷബാധകൊണ്ടോ മറേറാ ഒച്ച കെട്ടിയടച്ചുപോകുന്നതുപോലെയുള്ള ഒരു കായികപരിമിതിയാണത്. അതേസമയം തന്നെ, സ്വയം വെളിയിൽ വിടേണ്ട കലാരൂപങ്ങളെപ്പററി അവർക്ക് ഉള്ളിൽ സുവ്യക്തമായ ബോധവും അറിവും ഉണ്ടായിരിക്കുകയും ചെയ്യും. പക്ഷേ ആ പാവം എന്തുചെയ്യും? ഉള്ളിലുള്ള ആശയങ്ങൾ എത്രതന്നെമെച്ചപ്പെട്ടവയായാലും, അവയെ വെളിയിൽ പ്രകാശിപ്പിച്ചു ഫലിപ്പിക്കണമെങ്കിൽ, മാംസനിബദ്ധമായ ശരീരത്തിന്റെ സഹായം കൂടാതെ ആരെക്കൊണ്ടും സാധ്യമല്ല. അങ്ങനെ ഉള്ളിലുള്ള ആശയങ്ങളെ വെളിയിലേക്കു ചാടിക്കാൻ ചെയ്യുന്ന തീവ്രശ്രമവും, അതിനുള്ള കായികമായ കഴിവുകളുടെ പരിമിതിയും തമ്മിലുള്ള ഒരു ഏററുമുട്ടലിന്റെ ദൃശ്യപ്രത്യാഘാതങ്ങളാണു പല പാട്ടുകാരിലും നാം കാണാറുള്ള അംഗവിക്ഷേപഗോഷ്ടികൾ? അപാരവിദ്വാനായ ഒരു സംഗീതജ്ഞനെ എനിക്കുറിയാം. ദൂരെയെങ്ങുമല്ല, നമ്മുടെ മലയാളക്കരയിൽ തന്നെ. പക്ഷെ സ്വന്ത കണ്ഠം സ്വാധീനമല്ല. മഹാസദസ്സുകളുടെ മുമ്പിൽ, ഗാനവേദിയിലിരുന്ന്, ആ കലാഭക്തൻ സംഗീതപ്രയോഗത്തിനുചെയ്യുന്ന പ്രാണപരാക്രമങ്ങൾ കണ്ടാൽ ഹൃദയമുള്ളവർ കരഞ്ഞുപോകും. ഈശ്വരനൊഴികെ ആർക്കും അദ്ദേഹത്തെ ഈ ജന്മത്തു സഹായിക്കാൻ സാദ്ധ്യമല്ല. ചിറകടിച്ച് പറന്നുയരാൻ സാധിക്കുന്ന പ്രതിഭയും, അതിന്റെ താൽക്കാലികപഞ്ജരമെന്നു പറയാവുന്ന, പഞ്ചഭൂതനിർമ്മിതമായ മനുഷ്യശരീരത്തിന്റെ പരിമിതിയും തമ്മിലുള്ള ദയനീയമായ ഒരു സംഘട്ടനമാണത്.

എന്നാൽ പറയത്തക്ക യാതൊരു ശരീരചലനവും കൂടാതെ, മിക്കവാറും നിശ്ചലമായ ഒരു ശിലാപ്രതിഷ്ഠപോലെ നാലും അഞ്ചും മണിക്കൂർനേരം തുടർച്ചയായി ഒരേ ഇരുപ്പിലിരുന്നുകൊണ്ടാണു ശ്രീമതി എം. എസ്. സുബ്ബലക്ഷ്മി പാട്ടുകച്ചേരികൾ നടത്തുന്നതു് എന്നുള്ളതാണു് അവരുടെ സംഗീതപ്രയോഗരീതിയുടെ ഒരു വിശേഷത. പാടിക്കൊണ്ടിരിക്കുമ്പോൾ മുഖഭാവം എപ്പോഴും അന്തർമ്മുഖമായ ഒരു മന്ദസ്മിതംകൊണ്ടു പ്രസന്നമായിരിക്കും. ഏററവും അനായാസമായിട്ടാണു് ആ കൃശകണ്ഠത്തിൽ നിന്നു അമൃതനിഷ്യന്ദിയായ സംഗീതനിർഝരികൾ അനുസ്യൂതം നിർഗ്ഗളിക്കുന്നതു്. ഒരു രാഗത്തിൽ നിന്നു മറെറാന്നിലേക്കു്, കീർത്തനത്തിൽനിന്നു കീർത്തനത്തിലേക്കു്, ഇങ്ങനെ അഞ്ചു മണിക്കൂർ നേരം, ഒരു വനാന്തരത്തിലെ ഉയർന്ന മരച്ചില്ലകളിൽ ചാഞ്ചാടിക്കളിക്കുന്ന ഒരു യുവവാനരത്താന്റെ ഉന്മേഷത്തോടും ചുറുചുറുക്കോടും നിഷ്പ്രയാസമായ ചലനലാഘവത്തോടും കൂടി ആ ഗായിക സദസ്യരെ തന്റെ അനുപമമായ സംഗീതസുഖാനന്ദവീചികളിൽ ആന്ദോളനം ചെയ്യിച്ചു. ശാസ്ത്രീയമായ പ്രൌഢരാഗാലാപനങ്ങളുടെയും കീർത്തനമാലകളുടെയും വലിയ ഊഞ്ഞാലിൽ കയറിനിന്നു്, ആ സംഗീതവനദേവത, കൈവിട്ടു്, ബഹുദൂരം ആഞ്ഞാടിക്കളിക്കുമ്പോൾ, സദസ്യരിൽ ആരെങ്കിലും ഒന്നോ രണ്ടോ പേർ, ഓണസ്സദ്യയ്ക്കിടയിൽ മിഠായി ചോദിക്കുന്നതുപോലെ ചില ലഘുതരങ്ങളായ നാടോടിപ്പാട്ടുകൾ കേൾക്കണമെന്നു കടലാസുതുണ്ടുകളിൽ കുറിച്ചുകൊടുക്കും. മററു ചില സംഗീതവിദ്വാന്മാർ കാണിക്കാറുള്ളതുപോലെ യാതൊരു ഈർഷ്യയും കാണിക്കാതെയെന്നല്ല, സന്തോഷപുരസ്സരമായ സന്നദ്ധതയോടെ ആ ഗായിക, അപ്പോൾ പാടിക്കൊണ്ടിരുന്ന ഭാഗം ഉപസംഹരിച്ചയുടൻ, സദസ്യരിൽ ചിലർ ആവശ്യപ്പെട്ട ചില നാടോടിപ്പാട്ടുകൾ ഭംഗിയായി പാടിക്കേൾപ്പിച്ചു. സുമാർ അഞ്ചു മണിക്കൂർ നീണ്ടുനിന്ന ആ സംഗീതമഹോൽസവം കഴിഞ്ഞിട്ടും ആ സ്ത്രീക്കു് യാതൊരു ക്ഷീണഭാവവും കണ്ടില്ല. ഇനി വേണമെങ്കിൽ അഞ്ചോ എട്ടോ മണിക്കൂർ നേരംകൂടി തുടർച്ചയായി നിഷ്പ്രയാസം പാടാനുള്ള കഴിവുണ്ടെന്നു് അവരുടെ ഉന്മേഷഭാവത്തിൽനിന്നു സ്പഷ്ടമായി. അതു ദൈവദത്തമായ ഒരു മികച്ച സിദ്ധിയാണെന്നുള്ളതിനു സംശയമില്ല. സുദീർഘമായ ഈ പാട്ടുകച്ചേരിക്കിടയിൽ രണ്ടോ മൂന്നോ പ്രാവശ്യം എം. എസ്സ് ന്റെ ഭർത്താവു മി. സദാശിവൻ ഒരു തർമ്മോസ്ഫ്ളാസ്കിൽനിന്നു ചെറുചൂടുള്ള പാൽ ഒരു തംബ്ളറിൽ പകർന്നുകൊടുക്കുന്നതു കണ്ടു.

ശ്രീമതി എം. എസ്. സുബ്ബലക്ഷ്മി ഇപ്പോൾ വളരെവർഷങ്ങളായി മദ്രാസിൽ സ്ഥിരതാമസമാക്കിയിരിക്കുകയാണെങ്കിലും, മധുര സ്വദേശിനിയാണു്. എം. എസ്സ്. ന്റെ മാതാവു വീണവായനയിൽ അതിവിദഗ്ദ്ധയും സുപ്രസിദ്ധയുമായ സംഗീതവിദുഷിയായിരുന്നു. അച്ഛൻ അഗാധസംഗീതവിദ്വാനായ ഒരു ഭാഗവതരുമായിരുന്നു. അങ്ങനെയുള്ള സംഗീതവേഴ്ചയിൽനിന്നു് ഉയിരെടുത്ത ഈ പുത്രി ഇത്ര അനന്യാദൃശമായ സംഗീതവാസനാ സിദ്ധിവിശേഷങ്ങൾകൊണ്ടു് അനുഗൃഹീതയായതാശ്ചര്യമല്ല. എം. എസ്. സുബ്ബലക്ഷ്മിയുടെ ഭർത്താവു് മി. സദാശിവൻ ഇംഗ്ലീഷ്‌വിദ്യാഭ്യാസമുള്ള ഒരു പത്രപ്രവർത്തകനാണു്. അദ്ദേഹം മുമ്പു വിവാഹം ചെയ്ത ഒരു ഭാര്യയും, ആ വിവാഹത്തിൽ ഒരു കുട്ടിയും ഉണ്ടെന്നാണറിവു്. "എം. എസ്സ്."മായുള്ള ദാമ്പത്യബന്ധത്തിൽ സന്താനങ്ങളില്ല. മദ്രാസിൽ "ചെട്ടുപെട്ടു്" (സേതുപേട്ട) എന്ന സ്ഥലത്താണവരുടെ വസതി. ദക്ഷിണേന്ത്യയിലെ സുപ്രസിദ്ധ തമിഴ ഹാസ്യവിനോദമാസികയായ "ഖഡ്ഗി" മി. സദാശിവന്റെ വകയാണു്. അതിനു തമിഴ്നാട്ടിൽ നല്ല പ്രചാരമുണ്ടു്. അതിന്റെ അച്ചടിവേലകൾ നടത്തുന്നതിനായും മററും ഏററവും പരിഷ്കൃത രീതിയിലുള്ള ഒരു അച്ചടിശാലയും സ്ഥാപിച്ചു് ഏററവും വിജയപ്രദമായി പ്രവർത്തനം നടത്തിവരുന്നുണ്ടു്,

ശ്രീമതി എം. എസ്. സുബ്ബലക്ഷ്മിയുടെ സംഗീതരീതി സാധാരണജനങ്ങൾക്കു് അത്യാനന്ദകരമായ ഒന്നാണെങ്കിലും, വിദ്വത്തത്തിന്റെ നിശിതദൃഷ്ടിയിൽ അതിനും ചില ചില്ലറ ന്യൂനതകൾ ഇല്ലാതില്ല. ചില രാഗങ്ങളെ ഉടനീളം, അതതിന്റെ തനിഭാവ സാരസ്യങ്ങളുടെ

**അമ്മയ്ക്കു പേടി പിടിക്കുമ്പോൾ അമ്മയുടെ കൈക്കുഞ്ഞുകൂടി പേടിച്ചു കരയാൻ തുടങ്ങും. കാരണം പേടി ഒരു പകർച്ചവ്യാധിയാണ്.**

# നിങ്ങൾക്കു പേടിയുണ്ടോ? ഉണ്ടെങ്കിൽ ഈ ലേഖനം വായിക്കുക

ഏറ്റവും വലിയ സാംക്രമിക രോഗങ്ങളെക്കാളും വേഗത്തിൽ പകരുന്ന ഒരു വ്യാധിയാണു ഭയമെന്നു പല പരീക്ഷണങ്ങൾകൊണ്ടു തെളിഞ്ഞിരിക്കുന്നു.

പല തരം ഭയപ്പാടുകളും നമ്മിൽതന്നെ ഉത്ഭവിക്കുന്നതല്ല. മറ്റൊരാളിന്റെ മനസ്സിൽ മുളച്ചതാണ്. ഇമ്മാതിരി "കള്ളപ്പേടി" കളുടെ ഉല്പത്തിസ്ഥാനം തേടിപ്പോകുന്നതു ജലദോഷം പകർന്നതാരിൽ നിന്നെന്നന്വേഷിക്കുന്നതിനു തുല്യമായിരിക്കും. സൂക്ഷ്മം നോക്കിയാൽ ഇന്നു കാലത്തു നിങ്ങളുടെ മനസ്സിനെ ബാധിച്ച അവ്യാഖ്യേയമായ ഉൽക്കണ്ഠയുടെ മൂലസ്ഥാനം ആയിരമായിരം മൈൽ അകലെ സ്ഥിതി ചെയ്യുന്ന ഒരുവന്റെ മനസ്സായിരിക്കും!

ഈ "കള്ളപ്പേടി" എത്ര ദൂരം സഞ്ചരിച്ച ശേഷമാണവസാനിക്കുന്നതെന്നും അതിനിടെ എത്ര പേരെ ബാധിക്കുമെന്നും കണക്കാക്കാൻ യാതൊരു മനശ്ശാസ്ത്രജ്ഞനും മുതിരുകയില്ല. മനുഷ്യരുടെ പേടി മൃഗങ്ങളിലേക്കും വ്യാപിക്കുമെന്നു ഗവേഷകന്മാർ മനസ്സിലാക്കിയിട്ടുണ്ട്. പേടിപ്പകർച്ചയ്ക്കു് അതീതന്മാരായി ആരും തന്നെയില്ലെന്നു വേണം പറയാൻ.

അമ്മയ്ക്കു പേടി പിടിക്കുമ്പോൾ അമ്മയുടെ കൈക്കുഞ്ഞുകൂടി പേടിച്ചു കരയാൻ തുടങ്ങുമെന്നു ജ്. എച്ച്. പ്രസ്റ്റൺ എന്ന മനോരോഗ ഭിഷഗ്വരൻ ചൂണ്ടിക്കാട്ടുന്നു. രാത്രിയിൽ കുട്ടികളെ ഉറക്കാൻ പല അമ്മമാർക്കും പ്രയാസം നേരിടുന്നു. അതിന്റെ യഥാർത്ഥ കാരണം അമ്മമാരിൽ തന്നെയാണു സ്ഥിതിചെയ്യുന്നതെന്ന വാസ്തവം നമ്മിലധികം പേരും ആലോചിക്കാറില്ല. തന്റെ കുഞ്ഞിനു രാത്രിയിൽ എന്തെങ്കിലും വിപത്തുണ്ടാകുമെന്നു് അകാരണമായി അമ്മയുടെ മനസ്സിലങ്കുരിക്കുന്ന ഭീതി ശിശുവിൽ പകരുന്നതുകൊണ്ടാണു പലപ്പോഴും അതുറങ്ങാതെ കഴിയുന്നതു്.

ഭയത്തിനു് ഒരാളെ തികച്ചും പ്രജ്ഞാവിഹീനനാക്കുവാൻ കഴിയുമെന്നു ലോഡ് ഹോർട്ട്സ് എന്ന മനോരോഗവിദഗ്ദ്ധൻ ചൂ

---

സമഗ്രതയോടെ വിസ്തരിച്ചു വിടർത്തു കാണിക്കുന്നതിനു് "എം. എസ്സ്."നുള്ള കഴിവിന്റെ പരിമിതി അവരുടെ പാട്ടുകച്ചേരികൾ വിമർശന ബുദ്ധിയോടെ ശ്രദ്ധിക്കുന്ന സംഗീതജ്ഞന്മാർക്കു കണ്ടുപിടിക്കാൻ പ്രയാസമുണ്ടാകുന്നതല്ല. തനിക്കു പ്രത്യേക താല്പര്യവും സ്വാധീനവുമുള്ള ചില രാഗങ്ങളുടെ ചില മാംസളഭാഗങ്ങൾ മാത്രം എടുത്തു മിന്നിച്ചുകാട്ടി, വലിയൊരു പ്രതീതി ജനിപ്പിച്ചശേഷം പിന്നാലെവരുന്ന കീർത്തനത്തിലേക്കു് അവർ ചാടിക്കടക്കുന്ന രീതി ചിലരെങ്കിലും സൂക്ഷിച്ചിരിക്കും. ചിലപ്പോൾ വിവിധ രാഗങ്ങളിൽ, മിക്കവാറും ഒരേ മാതൃകയിലുള്ള ആലാപനാവർത്തങ്ങളുടെ പ്രതീതിയും സൂക്ഷിച്ചാൽ കാണാവുന്നതാണ്. സുശിക്ഷിതമായ വിദ്വത്തത്തിന്റെ ലാഘവത്തെയാണിതു സൂചിപ്പിക്കുന്നതു്. ജന്മസിദ്ധമായ വാസനാപാരമ്യമാണു് "എം.എസ്."നു വിദ്വത്തത്തെക്കാൾ വളരെ കൂടി നിൽക്കുന്നതെന്നു സാരം. വാസനാനിപുണമായ വിദ്വത്തത്തിൽനിന്നു് ഉളവാകുന്ന പ്രയോഗസാരസ്യം നോക്കിയാൽ, ശ്രീമതി പട്ടാംബാളിന്റെയും ശ്രീമതി എം. എൽ. വസന്തകുമാരിയുടെയും സംഗീതം "എം.എസ്."ന്റെ സംഗീതത്തിനു് ഉപരിയാണെന്നു ചില വിദ്വാന്മാർ പറയും. പക്ഷേ വിദ്വാന്മാരെന്തു പറഞ്ഞാലും, എം. എസ്.-ന്റെ സംഗീതത്തിൽനിന്നു ജനസാമാന്യത്തിനു ലഭിക്കുന്ന അനുഭൂതി വിശേഷം മറ്റൊരിടത്തു നിന്നും ലഭിക്കുന്നില്ല. അതാണതിന്റെ മെച്ചം. ഒരു സിനിമാ നടിയെന്ന നിലയിൽ ശോഭിക്കാൻ എം. എസ്. ചെയ്ത ശ്രമങ്ങൾ അത്ര വിജയപ്രദമായിട്ടില്ലെന്നു പറയേണ്ടിയിരിക്കുന്നു. തന്റെ സംഗീതയശസ്സിന്റെ പ്രഭാപരിവേഷത്തിൽ സ്ക്രീനിൽ ശോഭിക്കാൻ മാത്രമേ അവർക്കു കഴിഞ്ഞിട്ടുള്ളു. സംഗീതമാണ്, അഭിനയമല്ല, അവരുടെ ജന്മായത്തസമ്പത്തെന്നർത്ഥം. ഏതായാലും "ഇസൈവാണി, കോകിലഗാന" എന്ന തമിഴ്പ്പെറ്റമതിബിരുദത്തിനു സർവഥാ അർഹയായ ഈ ശ്രേഷ്ഠഗായിക ഇൻഡ്യയുടെസംഗീതസംസ്കാരത്തിന്റെ അഭിമാനസ്തംഭമാണെന്നുള്ളതിനു സംശയമില്ല.

ണ്ടാക്കുന്നു. ഭയം ഓർമ്മയെ മരവിപ്പിക്കും. പലതും മറന്നു പോകാൻ കാരണം പേടിയാണ്. ഭയം കൊണ്ടു ചിലർ സ്വന്തം പേരു കൂടി മറന്നു പോയിട്ടുണ്ട്.

ഭയം ഉണ്ടാകുമ്പോൾ ഏറ്റവും വിചിത്രമായ ഒരു രാസദ്രവ്യം ഉളവാകയും രക്തത്തിൽ സംക്രമിക്കുകയും ചെയ്യുന്നു. ഭയം വിട്ടുമാറുമ്പോൾ ഈ രാസദ്രവ്യവും അപ്രത്യക്ഷമാകും. സജീവങ്ങളായ ശരീരാംശങ്ങൾ സങ്കോചിപ്പിക്കുന്ന ശക്തി ഈ വിചിത്ര ദ്രവ്യത്തിനുണ്ട്. ഹൃദ്രോഗം, പ്രമേഹം, രക്തസമ്മർദ്ദം, വായുമുട്ടൽ മുതലായ അനേകം രോഗങ്ങൾക്കും നിദാനമായ ഘടകങ്ങളിൽ പഴകിയ ഭയോൽക്കണ്ഠകൾക്കു പ്രധാനമായ ഒരു സ്ഥാനമുണ്ടെന്നാണു വൈദ്യശാസ്ത്രഗവേഷകന്മാർ പറയുന്നതു്.

ഭയംകൊണ്ടുള്ള നിമിഷമരണങ്ങൾ നാം സാധാരണ വിശ്വസിക്കുന്നതിൽ വളരെക്കൂടുതലാണെന്നത്രെ ശാസ്ത്രജ്ഞന്മാരുടെ അഭിപ്രായം. മരണകാരണം ഹൃദയസ്തംഭനമെന്നു് കരുതപ്പെടുന്ന കേസുകളിൽ പലതും ഭയംകൊണ്ടു മരിച്ചതായിരിക്കാൻ ധാരാളം ന്യായമുണ്ടു്. ആപൽകരമല്ലെങ്കിലും ഭയജനകമായ ചില അനുഭവങ്ങൾ കൊണ്ടും വിഷമില്ലാത്ത പാമ്പു കടിച്ചതുകൊണ്ടും ആളുകൾ മരണപ്പെട്ടതിനു് പല ഉദാഹരണങ്ങളും ഒരമേരിക്കൻ മനോരോഗചികിൽസാവിദഗ്ദ്ധൻ ഉദ്ധരിക്കുന്നു.

കടിച്ച പാമ്പു വിഷമുള്ളതോ ഇല്ലാത്തതോ എന്നു് നിശ്ചയം വരുത്തേണ്ടതു് വിഷചികിൽസയിൽ സുപ്രധാനമായ ഒരു കാര്യമാണെന്നു് അദ്ദേഹം എടുത്തുപറയുന്നു. വിഷമില്ലാത്ത പാമ്പു കടിച്ചും അനവധിയാളുകൾ മരണപ്പെടുന്നുണ്ടെന്നു് സുവിദിതമത്രെ.

കടുത്ത പേടിമൂലം തലമുടി പെട്ടെന്നു നരയ്ക്കുമോ എന്നതു് ഒരു വിവാദവിഷയമായിരുന്നു. അതു് സംഭവ്യമാണെന്നു് സുപ്രസിദ്ധരായ പല ശാസ്ത്രജ്ഞന്മാരും ഇക്കാലത്തു് വിശ്വസിക്കുന്നുണ്ടു്.

സാധാരണ ബുദ്ധിയുള്ള ഒരുവനു് ആത്മാർത്ഥമായി പരിശ്രമിച്ചാൽ തന്റെ ഭയപ്പാടുകളിൽനിന്നും വിടുതൽ നേടാം. താഴെ പ്പറയുന്ന ലളിതമായ ഉപായങ്ങൾ പലർക്കും സഹായകമായിതീരാം.

(1) നിങ്ങളുടെ ഭയപ്പാടുകൾ രഹസ്യമായി വച്ചുകൊണ്ടിരിക്കരുതു്. അവ തുറന്നുപറയാവുന്ന ഒരു സ്നേഹിതനെയെങ്കിലും കണ്ടുപിടിക്കണം. മറ്റുള്ളവരുമായി ചർച്ചചെയ്താൽ നിങ്ങളുടെ ഭയപ്പാടുകൾ യുക്തിഹീനങ്ങളും പരിഹാസ്യങ്ങളുമായി നിങ്ങൾക്കുതന്നെ തോന്നും.

(2) നിങ്ങൾക്കു പേടിയുള്ള കാര്യം തന്നേ ചെയ്യുക. "നിങ്ങൾ പേടിക്കുന്നതെന്തോ അതുതന്നെ ചെയ്യുക, അപ്പോൾ പേടി തന്നേ ചത്തുപോകുമെന്നു് നിശ്ചയം" എന്നു് പത്തൊൻപതാം ശതകത്തിൽ ജീവിച്ചിരുന്ന അമേരിക്കൻ എഴുത്തുകാരനായ എമേഴ്സൻ പറഞ്ഞതിനോടു് ഇന്നത്തെ മനശാസ്ത്രകാരന്മാരും യോജിക്കുന്നു. യേൽ യൂണിവേഴ്സിററിയിലെ പ്രൊഫസ്സർ സൊള്ളാർഡ് പറയുന്നു..... "നിങ്ങൾക്കു പേടി തോന്നുമ്പോൾ ഒന്നു നിന്നു ചിന്തിക്കുക. പേടിയുളവാക്കുന്ന ചുററുപാടിൽ നിന്നോടിപ്പോകുന്ന ശീലം കൈവെടിയുക. മറിച്ചു അതിനെ ഒന്നു പഗ്രഹിച്ചു നോക്കുക. ഭയത്തിനു കാരണമില്ലെന്നു ബോധ്യമായിട്ടും പേടി മാറുന്നില്ലെങ്കിൽ നിങ്ങൾ പേടിക്കുന്നതു തന്നേ അങ്ങു ചെയ്തുകൊള്ളുക."

മനസ്സിൽ രൂഢമൂലമായ ചില ഭയപ്പാടുകൾ നീക്കുന്നതിനു് ഒരു വിദഗ്ദ്ധന്റെ സഹായത്തോടുകൂടി സാവധാനം പരിശ്രമിക്കേണ്ടതുമുണ്ടു്.

(3) നിങ്ങളുടെ മനസ്സിൽ ഭയവും ഉൽക്കണ്ഠയും വിട്ടൊഴിയാതെ നില്ക്കുമ്പോൾ വെറുതേ കുത്തിയിരിക്കാതെ എന്തെങ്കിലും പ്രവർത്തിക്കാൻ തുടങ്ങുക. പാലമെത്തുംമുമ്പ് അതിനെ കടക്കാൻ ശ്രമിക്കുന്നതാണു് പലരുടേയും പേടിക്കും ഉൽക്കണ്ഠയ്ക്കും കാരണം. അധികം ആലോചിച്ചു മനസ്സു പുണ്ണാക്കാതെ എന്തെങ്കിലും ശാരീരികായാസത്തിലേർപ്പെടുകയാണു ഇതിനു പററിയ പോംവഴി,

('സയൻസ് ഡൈജസ്റ്റിൽ' നിന്നു്)

---




### 1. കപ്പ ഉപ്പുമാവു്

(കപ്പാവകൊണ്ടു് ഉപ്പുമാവുണ്ടാക്കുന്ന വിധം)

| | |
|---|---|
| കപ്പാവ | ½ റാ. |
| ചുവന്നുള്ളി | ¼ റാ. |
| പച്ചമുളകു് | 6. |
| പറങ്കിയണ്ടി | 10. |
| ഉഴുന്നുപരിപ്പ് | സ്വല്പം. |
| തേങ്ങാപ്പാൽ | ¾ കപ്പ്. |
| നെയ്യ് | ഒരുതുടം. |
| ഇഞ്ചി | ഒരു കഷണം. |

മാർഗ്ഗം:—തേങ്ങാപ്പാലിൽ റവ നനച്ചു കുറച്ചുനേരം വയ്ക്കണം. ഇഞ്ചി, പച്ചമുളക, കറിവേപ്പില ഇവ ചെറുതായരിഞ്ഞു വയ്ക്കുക. ഒരു പാത്രത്തിൽ നെയ്യ് അടുപ്പിന്മേൽ വച്ചു പറങ്കിയണ്ടി വറുത്തു, ചുവക്കുമ്പോൾ കോരിയെടുത്ത ശേഷം ഉഴുന്നുപരിപ്പും കൂടെ ചേർത്തു കടുക താളിച്ചു് അരിഞ്ഞുവച്ചിരിക്കുന്നവ ഇട്ടു വഴററുക. വഴ

ചെറുകഥ

# ലില്ലിയെപ്പററിയോ, എഴുതാം

"എന്നെപ്പററി ഒരുകഥയെഴുതാമോ?" എന്റെ മെത്തവിരിപ്പു ശരിയാക്കിക്കൊണ്ടു് അവൾ ചോദിച്ചു.

"ലില്ലിയെപ്പററിയോ"? ഞാൻ ചോദിച്ചു. "അതേ എന്നെപ്പററി എഴുതിക്കൂടേ"? അവൾ പൊട്ടിച്ചിരിച്ചു.

"എഴുതാം നിശ്ചയമായും എഴുതാം" അവൾ വീണ്ടും ഉറക്കെച്ചിരിച്ചു. നാണയത്തുട്ടുകളുടെ കിലുകിലുക്കം പോലെയാണാച്ചിരി. അവൾ എന്റെ മുറിയിൽനിന്നും ഇറങ്ങിപ്പോയി.

X X X X

അതൊരു ആസ്പത്രിയായിരുന്നു. ഞാനവിടെ ഒരു രോഗിയായിട്ടെത്തിയതാണു്. ലില്ലി അവിടുത്തെ ഒരു നേഴ്സായിരുന്നു. അവൾക്കു് അച്ഛനും അമ്മയും ആരുമില്ലെന്നാണു് എന്നോടു പറഞ്ഞതു്. തീരെ ചെറുപ്പത്തിൽ അവളെ എവിടെനിന്നോ എടുത്തുകൊണ്ടു വന്നതാണെന്നു് ആരോ പറഞ്ഞറിയാം

കര്യൻ, കൊല്ലാട്

എന്നു മാത്രമാണു് അവൾ പറഞ്ഞതു്. ഇരുപതു വർഷവും ഒരു കന്യാസ്ത്രീമഠത്തിൽ അവളെ വളർത്തി. അവർ അവളെ പഠിപ്പിച്ചു. അവർ അവൾക്കു ജോലിയും ഉണ്ടാക്കി.

അതേപ്പററി പറയുമ്പോഴും അവൾ ചിരിക്കും. ഇങ്ങനെയൊരു ജീവിതം അതിനു മുമ്പും പിമ്പും ഞാൻ കണ്ടിട്ടില്ല. എപ്പോഴും ഉല്ലാസപൂർണ്ണമായ ജീവിതം. എന്തു പറഞ്ഞാലും അവൾ ചിരിക്കും.

ലില്ലി ഞങ്ങളുടെ മുറിയിലേയ്ക്കു വരുന്നതുതന്നെ ഞങ്ങൾക്കൊരാശ്വാസമായിരുന്നു. വരുമ്പോഴൊക്കെ എന്തിനേപ്പററിയെങ്കിലും അവൾക്കൊന്നു പറയുവാനുണ്ടായിരിക്കും. ഓരോ മുറിയിലും കടന്നുചെല്ലുമ്പോൾ അവൾ അങ്ങിനെ ചിരിക്കുന്നതു കേൾക്കാം. ഒരു മാദകത്വമുണ്ടു് ആ നിഷ്കളങ്കമായ ചിരിക്കു്.

എന്തു പ്രയാസമുള്ള ജോലി ചെയ്യുന്നതിനും ലില്ലിക്കു് ഒരു മടിയും ഉണ്ടായിരുന്നില്ല. വിശ്രമമില്ലാത്ത അദ്ധ്വാനത്തിന്റെ ക്ഷീണഭാവംപോലും അവളുടെ മുഖത്തു കാണുവാനില്ലായിരുന്നു.

"ലില്ലി ഇങ്ങനെ ചിരിക്കുന്നതു് എങ്ങനെയാണെന്നു് എനിക്കൊന്നു പറഞ്ഞുതരാമോ"? ഒരിക്കൽ ഞാൻ അവളോടു ചോദിച്ചു.

"ചിരിക്കുന്നതെങ്ങനെയെന്നോ. ചിരിക്കാനറിഞ്ഞുകൂടേ"? ഒരു കൊച്ചുകുട്ടിയേപ്പോലെ അവൾ ഉറക്കെച്ചിരിച്ചുകൊണ്ടു നടന്നുപോയി.

X X X X

"എന്താ ഉറക്കമാണോ" ലില്ലി എന്റെ മുറിയിൽ കടന്നുവന്നു.

"അല്ല"

"അല്ലെങ്കിൽ ഉറങ്ങിക്കൊള്ളു." അവൾ ചിരിച്ചു. അവൾ എന്റെ തലയിണ എടുത്തു ശരിക്കുവച്ചു് എന്റെ തല അല്പംകൂടി ഉയർത്തിവച്ചു.

"ഇതിൽ ഈ പൂക്കൾ തയിച്ചതാരാ"?

"ഒരു പെണ്ണു്" പക്ഷെ, അവൾ ചിരിച്ചില്ല.

"അങ്ങു വിവാഹിതനാണോ"?

"അല്ല"

"അങ്ങേയ്ക്കു സഹോദരിമാരുണ്ടോ?"

"ഇല്ല."

"പിന്നെ ഇതു തയിച്ചതാരാ?" അതറിയുവാനുള്ള ഒരാഗ്രഹം അവളിൽ കലശലായി.

"തയിക്കാനറിയാവുന്ന ഒരു പെണ്ണു്" ഞാൻ മറുപടിപറഞ്ഞു.

ഒരു കാർമേഘത്തിന്റെകറുപ്പു് പ്രസന്നമായ ആ മുഖത്തെ ആവരണം ചെയ്യുന്നതു ഞാൻ കണ്ടു. പെ

---

ന്നു കഴിഞ്ഞു നന്നച്ചുവച്ചിരിക്കുന്ന റവയും കൂടെയിട്ടു് ഇളക്കി ഉപ്പും ആവശ്യമെങ്കിൽ ലേശം വെള്ളവും ചേർത്തു കുറച്ചുനേരം മൂടിവയ്ക്കുക. വെന്തുപാററി പാകമാകുമ്പോൾ വാങ്ങിവയ്ക്കുക.

## 2. തേങ്ങാപ്പാൽ റോഫി

ഒരു ചായ കോപ്പ കുറുകിയ തനി (തല) തേങ്ങാപ്പാൽ.

1 റാത്തൽ പഞ്ചസാര.

എസ്സൻസ്.

കളറിംഗ്.

മാർഗ്ഗം:—തേങ്ങാപ്പാലും പഞ്ചസാരയും കൂടി ഒരു ചെറിയ ഉരുളിയിൽ അടുപ്പിന്മേൽവച്ചു ഇളക്കിക്കൊണ്ടിരിക്കണം. ഒരു വിധം നല്ലപോലെ കുറുകിത്തുടങ്ങുമ്പോൾ വാങ്ങി സ്വല്പം കളറിംഗും എസ്സൻസും ഒഴിച്ചിളക്കണം. തണുത്ത വെള്ളത്തിൽ കഴുകി തുടയ്ക്കാതെ വച്ചിരിക്കുന്ന ഒരു പിഞ്ഞാണത്തിൽ പ്രസ്തുത സാധനം ആറുന്നതിനു മുമ്പു പരത്തിവയ്ക്കുക. ലേശം ഉറച്ചുകഴിയുമ്പോൾ നീളത്തിൽ നെടുകെയും കുറുകെയും പിച്ചാത്തികൊണ്ടു വരച്ചു ചതുരക്കട്ടകളാക്കി വയ്ക്കണം. തണുക്കുമ്പോൾ മുറിച്ചു വേർപെടുത്തി നല്ല ഭംഗിയുള്ള വർണ്ണക്കടലാസിൽ പൊതിഞ്ഞുവയ്ക്കുക.

ട്ടന്നവൾ പൊട്ടിച്ചിരിച്ചു. മുഖത്തു വ്യാപിച്ച ആ നിഴൽപ്പാട്ട് തുടച്ചു കളയുവാൻ അവൾ ബദ്ധപ്പെടുകയായിരുന്നു.

"എന്തു ലില്ലീ?"

"സുന്ദരമായ പൂക്കൾ" ലില്ലി ഉത്തരം പറഞ്ഞു.

ഞാൻ മറുപടി പറയുന്നതിനു മുൻപ് അവൾ എന്റെ മുറി വിട്ടിറങ്ങിപ്പോയി.

ഒരു കയ്യിൽ മരുന്നും മറുകയ്യിൽ തെർമ്മോമീറററുമായി അൽപ്പനേരം കഴിഞ്ഞപ്പോൾ അവൾ വീണ്ടും വന്നു.

അന്നാദ്യമായിട്ടാണു ഞാൻ ആ മുഖം മ്ളാനമായി കണ്ടതു്. അതു തികച്ചും മർമ്മഭേദകമായിരുന്നു.

"എന്താ ലില്ലി"

"ങേ"

"എന്തു പററി"

"ഓ—ഒന്നുമില്ല"

"അല്ല. എന്തോ ഉണ്ടു്"

"എനിക്കോ"

"അതേ. എന്തോ ഉണ്ടായി."

"ഇല്ല."

"ഉണ്ടു്" ഞാൻ ദൃഢമായി പറഞ്ഞു.

"എങ്കിൽ ക്ഷീണമായിരിക്കാം."

എനിക്കതു വിശ്വസിക്കാമായിരുന്നില്ല. അന്നുവരെ ക്ഷീണിച്ചിട്ടില്ലാത്ത ആ മുഖം ഇങ്ങനെ ക്ഷീണിക്കണമെങ്കിൽ എന്തോ സംഭവിച്ചിരിക്കണമെന്നു് എനിക്കു തോന്നി. പക്ഷെ അവളതു സമ്മതിച്ചില്ല.

"ലില്ലീ" അതെന്നോടു പറകയില്ലേ?

"എന്തു്" എന്താണു പറയേണ്ടതു?

"ആരാ ലില്ലിയെ അസഹ്യപ്പെടുത്തിയതു്?"

"ഞാൻ തന്നെ" അനിയന്ത്രിതമായിട്ടായിരുന്നു ആ വാക്കുകൾ പുറത്തുവന്നതു്.

"എന്തു് ലില്ലിയോ"?

"അതെ. ഞാൻ തന്നെ. എന്റെ ജീവിതം"

ആ വാക്കുകൾ ആദ്യമായിട്ടാണു ആ അധരങ്ങളുച്ചരിച്ചതു്.

"ലില്ലിയുടെ ജീവിതമോ. അതു മധുരമല്ലേ?

"അതെ. സ്വന്തം ജീവിതാശകളെ ഇറുക്കിക്കെട്ടിയിടുന്നതു മധുരമാണെങ്കിൽ"

എന്തു് ലില്ലിയുടെ ജീവിതം ഒരാനന്ദമല്ലെന്നോ? ഞാൻ അത്ഭുതം കൊണ്ടു പകച്ചുപോയി.

"ഹൃദയത്തിന്റെ സുന്ദരമായ വികാരങ്ങൾ അടച്ചുപിടിച്ചു ഭാവിയുടെ വെൺഭിത്തികളിൽ സ്വന്തം കൈകൾകൊണ്ടു തന്നെ കരി തേയ്ക്കുന്നതു ആനന്ദമാണെങ്കിൽ അർത്ഥശൂന്യമായി പലതും ശ്രമപ്പെട്ടഭിനയിക്കുന്നതു് ആനന്ദമാണെങ്കിൽ എന്റെ ജീവിതവും ആനന്ദമാണു്." അവളുടെ ഹൃദയത്തിലെ വികാരങ്ങൾ ചിറവിട്ടൊഴുകുന്നതുപോലെ തോന്നി.

"അപ്പോൾ ഈ ചിരി"?

"അതെ. ഈ ചിരികൊണ്ടു തന്നെയാണു് എന്നെ ഇതിനു തെരഞ്ഞെടുത്തതു്."

"ലില്ലീ! അപ്പോൾ ഇതൊരു സേവനമല്ലേ?" വളരെ നേരം കഴിഞ്ഞു ഞാൻ ചോദിച്ചു.

"അതെ. സ്വന്തം ഹൃദയത്തിന്റെ വികാരങ്ങൾ പിച്ചിക്കളയുന്നതു സേവനമാണെങ്കിൽ"........ഇനിയും എന്തെല്ലാമോ അവളുടെ ഹൃദയത്തിലിരുന്നു പിടയുന്നുണ്ടെന്നെനിക്കു തോന്നി.

അവൾ എന്റെ കൈപിടിച്ചു നാഡി എണ്ണുകയായിരുന്നു. കുറച്ചു നേരത്തേക്കു ഒരു നിശബ്ദത നീണ്ടുനിന്നു. എന്റെ ഹൃദയത്തിൽ അവളൊരു കൊടുങ്കാററു സൃഷ്ടിച്ചു.

"ലില്ലീ! ലില്ലിക്കൊരു കടപ്പാടില്ലേ"? അവസാനം ഞാൻ ചോദിച്ചു.

"ഉണ്ടു്. വളർത്തിയതിനുള്ള കടപ്പാടു്." സാമാന്യം ഉച്ചത്തിലാണവളതു പറഞ്ഞതു്. അവളുടെ ഹൃദയത്തിൽ ഇനിയും എന്തൊക്കെയോ വിങ്ങിപ്പൊട്ടുന്നുണ്ടു്.

ഒന്നും പറയാതെ അവൾ ഇറങ്ങിപ്പൊയ്ക്കളഞ്ഞു. അന്നാദ്യമായി.

"ലില്ലീ!" എനിക്കെന്തോ ചിലതുകൂടി അറിയണമെന്നുണ്ടായിരുന്നു.

"ഇല്ല........ഞാനിനി ഒന്നും പറകയില്ല........ അവളവിടെനിന്നും പോയി.

അവളെപ്പററിയല്ലാതെ മറെറാന്നിനെപ്പററിയും എനിക്കു ചിന്തിക്കുവാൻ കഴിഞ്ഞില്ല. ഒരായിരം കാര്യങ്ങൾ എന്റെ ഹൃദയത്തിൽ ഒന്നിച്ചുകടന്നു. ലില്ലിവീണ്ടും എന്റെ മുറിയിൽ വന്നപ്പോൾ മുമ്പിലത്തെ മ്ളാനത അവളിൽ അശേഷം പോലും കാണാനില്ലായിരുന്നു. അവളോടു പലതും ചോദിക്കുവാൻ ഞാൻ ബദ്ധപ്പെട്ടു. പക്ഷെ അവളെന്നിൽനിന്നും സമർത്ഥമായി ഒഴിഞ്ഞുമാറി.

X X X X

X X X X

അന്നു് ആസ്പത്രിയിൽനിന്നു് എന്നെ വിടുതൽ ചെയ്ത ദിവസമായിരുന്നു. യാത്രയ്ക്കു വേണ്ട ഒരുക്കങ്ങൾ ചെയ്യുന്നതിൽ ഞാൻ വ്യാപൃതനായിരുന്നു. ലില്ലി ഒരു മിന്നൽ പിണർപോലെ അവിടേയ്ക്കു കടന്നുവന്നു.

"അങ്ങിന്നു പോകയാണല്ലേ?"

"അതെ."

"എന്നെ മറക്കുമോ?" ഒരിക്കൽകൂടി ആ മുഖം മ്ളാനമാകുന്നതു ഞാൻ കണ്ടു.

"ഒരിക്കലുമില്ല."

"എന്നെ ഓർമ്മിക്കുമോ?"

"എന്നും." ആ കവിൾത്തടങ്ങളിൽ മ്ളാനത പരന്നു.

ഇനിയും എന്തോകൂടെ പറയുവാനുള്ളതുപോലെ അവളുടെ ചുണ്ടുകൾ വിടർന്നു. പക്ഷെ പെട്ടന്നവ

ൾ അതമർത്തിക്കളഞ്ഞു. അവൾ പുറത്തേക്കു പോകുവാൻ ബദ്ധപ്പെട്ടു. പക്ഷെ ഒരു പുതിയ ധൈര്യത്തോടെ അവൾ എൻെറയരുകിൽ അടുത്തുവന്നു. ഇടറിയ കണ്ഠത്തിൽ അവൾ പറഞ്ഞു. "തയിക്കുവാനറിയാവുന്ന ആ കൊച്ചുപെണ്ണിനോടെങ്കിലുംഎന്നെപ്പററി പറയുമോ?"

"നിശ്ചയമായും" പണിപ്പെട്ടു ഞാനുച്ചരിച്ചു.

"സേവനത്തിൻെറ പുറംചട്ടയ്ക്കകത്തു കടപ്പാടിൻെറ നെടുംകോട്ടയ്ക്കുള്ളിൽ ഒരു യൗവനം ഇഞ്ചിഞ്ചായി തകരുന്നുവെന്നു്". വീണ്ടും ആ പല്ലവി............! എൻെറ ഹൃദയത്തിൻെറ അടിത്തട്ടിലേക്കു് അതു തറഞ്ഞുകയറി. ഒട്ടുനേരത്തേക്കു് ഒന്നും പറയുവാൻ എനിക്കു കഴിഞ്ഞില്ല.

"ലില്ലി—അതൊരാവേശമല്ലേ?" ഞാൻ തന്നെ ഓർമ്മിക്കാതെയാണു ഞാനതു പറഞ്ഞതു്. പെട്ടെന്നു് അവളുടെ മുഖഭാവം പകരുന്നതു ഞാൻ കണ്ടു. ആ നീലനയനങ്ങളിൽ അശ്രു പൊടിഞ്ഞു.

"അതെ. അതൊരാവേശമാണു്. ജീവിക്കുവാനും വളരുവാനും വേണ്ടിയുള്ള ഒരാവേശം............"സ്ത്രീത്വം അതിൻെറ പൂർണ്ണരൂപത്തിൽ പ്രത്യക്ഷപ്പെടുകയായിരുന്നു.

ആ മൃദുലഹൃദയത്തിനു വേദനയുണ്ടാക്കിയതിൽ ഞാൻ എന്നെത്തന്നെ കുററപ്പെടുത്തി.

"ലില്ലീ! എന്നോടു ക്ഷമിക്കൂ. ഞാൻ വെറുതെ ചോദിച്ചതാണു്." പക്ഷേ അവളതു കേട്ടില്ല.

"അതെ. ചിരിക്കുവാനും ചിന്തിക്കുവാനും വളരുവാനും വികസിക്കുവാനുമുള്ള ആവേശം ഉന്മാദമാണെങ്കിൽ ഞാനൊരുന്മാദിനിയാണു്. അതിനങ്ങെന്നെ കുററപ്പെടുത്തിക്കൊള്ളൂ". ആ ചുവന്ന കവിൾത്തടങ്ങളിലൂടെ കണ്ണുനീരിൻെറ രണ്ടു കൊച്ചരുവികൾ ഇരമ്പിവന്നു.

"ലില്ലീ!"...........എനിക്കതു സഹിക്കാമായിരുന്നില്ല.

എൻെറ യാത്രയുടെ ഒരുക്കങ്ങളെല്ലാം പൂർത്തിയായി. അവളതുവരെ എൻെറ അരികിൽ തന്നെ നിന്നു. എനിക്കുള്ള വണ്ടി തയ്യാറായി. എൻെറ ഉപകരണങ്ങളെല്ലാം അതിൽ എടുത്തുവച്ചു. വണ്ടിയുടെ അരികിൽ വരെ അവളെന്നെ അനുഗമിച്ചു. ഞങ്ങൾക്കു രണ്ടുപേർക്കും വളരെക്കാര്യങ്ങൾ പറയണമെന്നുണ്ടായിരുന്നു. പക്ഷേ ആരുമാരും ഒന്നും പറഞ്ഞില്ല.

ഞാൻ ഒരു യന്ത്രത്തെപോലെ മുന്നോട്ടു നീങ്ങി.

"ലില്ലീ! ഞാൻ പോകട്ടെ". വണ്ടിക്കുള്ളിൽനിന്നു തല വെളിയിലേക്കിട്ടുകൊണ്ടു ഞാൻ പറഞ്ഞു.

"ഗുഡ്ബൈ"—അവളുടെ തൊണ്ടയിടറി. വണ്ടി ഇരമ്പിക്കൊണ്ടു മുന്നോട്ടു നീങ്ങി. ഞാൻ തിരിഞ്ഞു നോക്കി. പക്ഷേ, വണ്ടി എന്നെ നിഷ്ക്കരുണം വലിച്ചുകൊണ്ടു പോയി. ചിന്താപരമ്പരകൾ എൻെറ ഹൃദയത്തിൽ തിരതല്ലി. ഞാനെന്തോ പുലമ്പിക്കൊണ്ടിരുന്നു. പക്ഷേ അവളങ്ങനെ ചിരിച്ചേ തീരൂ...........അവളൊരു സേവികയാണു്. അവൾക്കു് അവരോടു കടപ്പാടുണ്ടു്". അപ്പോഴേക്കും ഞാൻ വീട്ടിൽ എത്തിക്കഴിഞ്ഞു.

x x x

x x x

വർഷങ്ങൾ വളരെക്കഴിഞ്ഞു. എങ്കിലും ഇന്നു മാത്രമാണു് അവളോടുള്ള എൻെറ പ്രതിജ്ഞ നിറവേററുവാൻ എനിക്കു കഴിഞ്ഞതു്. "ലില്ലിയെപ്പററിയോ?" എഴുതാം. ഇതാ എഴുതിക്കഴിഞ്ഞു.

ശുഭം.

---

Regd: No. M. 5595:

**ARUNA**

Monthly Home Journal in Malayalam.



Published by Varghese Kalathil M. A., Kottayam, and
Printed at The M. M. Press, Kottayam.